# THE CHURCH WEEKLY

| വാല്യം 13 | 1959 ജൂൺ 7 | ലക്കം 22 |
|---|---|---|


### Thought for the Week

"I slept, and dreamt that life
was Beauty;
I woke, and found that life
was Duty."

*Kant.*

## വിഷയവിവരം



## ചർച്ച് വീക്കിലി

### വരിസംഖ്യ

| | രൂ. | ന | പൈ |
|---|---|---|---|
| ഒരു വർഷത്തേക്കു് | 6 | | |
| ആറുമാസത്തേക്കു് | 3 | | |
| ഒററപ്രതി | | | 13 |
| ഇൻഡ്യയ്ക്കു വെളിയിൽ | 8 | | |

മാനേജർ
ചർച്ച് വീക്കിലി കോട്ടയം

# ഈസ്റ്റേഷ്യൻ ക്രിസ്ത്യൻ കോൺഫറസ്

മലയായിലെ കോലാലംപൂർ നഗരത്തിൽ വച്ചു് പൂർവേഷ്യൻ സഭകളെപ്രതിനിധീകരിക്കുന്ന ഒരു മഹാസമ്മേളനം മേയ് മാസം 14 മുതൽ 24 വരെ പത്തു ദിവസത്തേക്കു നടന്നു. ഇങ്ങനെയൊരു പൂർവേഷ്യൻ സമ്മേളനം നടക്കുന്നതു് ആദ്യമായിട്ടാണു്. 52 സഭകളുടെയും സഭാകൗൺസിലുകളുടേയും പ്രാതിനിധ്യം വഹിക്കുന്ന 130 പ്രതിനിധികൾ പൂർവേഷ്യൻ പ്രദേശത്തെ പതിനഞ്ചു രാജ്യങ്ങളിൽ നിന്നു ഈ മഹാസമ്മേളനത്തിൽ പങ്കെടുത്തു. ഓർത്തഡോക്സു സുറിയാനി സഭയിൽനിന്നു വ. ദി. ശ്രീ. ററി. എസ്. ഏബ്രഹാം കോർ എപ്പിസ്ക്കോപ്പാ അവർകളും, ദിവ്യശ്രീ. എം. വി. ജോർജ്ജ് അച്ചനും ഈ സമ്മേളനത്തിൽ സംബന്ധിച്ചിരുന്നു. മാർത്തോമ്മാ സഭയിൽനിന്നു അലക്സാണ്ടർ മാർ തേയോഫിലോസ് തിരുമേനിയും റവ. എം. എ. തോമ്മസച്ചനുമാണു് സംബന്ധിച്ചതു്. ആകെ 25 പ്രതിനിധികൾ ഇൻഡ്യയിൽനിന്നുതന്നെ ഈ സമ്മേളനത്തിൽ പങ്കെടുത്തിരുന്നു. റോമൻ കത്തോലിക്ക സഭയൊഴികെയുള്ള എല്ലാ ക്രൈസ്തവ സഭാ വിഭാഗങ്ങളും ഈ സമ്മേളനത്തിൽ പ്രതിനിധീകരിക്കപ്പെട്ടിരുന്നു എന്നു പറയാം. സഭാ ഐക്യത്തിനുവേണ്ടിയും സൗഹാർദ്ദ സഹകരണത്തിനുവേണ്ടിയുള്ള പ്രസ്ഥാനങ്ങളുടെ ഒരു ഭാഗമായിട്ടും, പൂർവേഷ്യയിലെ ക്രൈസ്തവ സഭകളുടെപ്രത്യേക പൊതു പ്രശ്നങ്ങളെപ്പററി ചിന്തിക്കുന്നതിനും, ചർച്ച ചെയ്യുന്നതിനുമുള്ള ഒരവസരമായിട്ടുമാണു് ഈ സമ്മേളനം ഉദ്ദേശിക്കപ്പെട്ടതു്. ഏഷ്യൻ ക്രൈസ്തവ നേതാക്കന്മാരിൽ ഏതാനുംപേർ രണ്ടു വർഷം മുമ്പു് ഇൻഡോനേഷ്യയിലെ പ്രപാത് എന്ന സ്ഥലത്തുവച്ചു് കൂടിയ അവസരത്തിൽ രൂപമെടുത്ത ഒരാശയത്തിൽ നിന്നാണു് ഇങ്ങനെ ഒരു സമ്മേളനം വിളിച്ചുകൂട്ടുവാൻ കാരണമായിത്തീർന്നതു്. ഏഷ്യയിലെക്രിസ്തീയ സഭാചരിത്രത്തിലെ ഒരു സുപ്രധാന നാഴികക്കല്ലായി ഈ സമ്മേളനത്തെ കണക്കാക്കേണ്ടതാണു്. ഏഷ്യൻസഭകളിൽ പലതും "Younger Churches" എന്ന പേരിനാൽ അറിയപ്പെടുന്നു. പാശ്ചാത്യമിഷനറിമാരുടെ പ്രവർത്തനഫലമായി പത്തൊമ്പതാം ശതാബ്ദത്തിന്റെ ഒടുവിലും പത്തൊമ്പതാം ശതാബ്ദത്തിലുമായി രൂപം പ്രാപിച്ചിട്ടുള്ള സഭകളാണു് അവയിൽ മിക്കവയും. അവ പ്രായപൂർത്തി വന്നതിന്റെയും, സ്വന്തം ചുമതലകൾ ഏറെറടുക്കുന്നതിന്റെയും ലക്ഷണമായി ഈ സമ്മേളനത്തെ പരിഗണിക്കാമെന്നു് സുപ്രസിദ്ധ പ്രാസംഗികനായ ഡി. ററി. നൈൽസ് പ്രസ്താവിക്കയുണ്ടായി. പാശ്ചാത്യസഭകളെ വളരെ ആശ്രയിച്ചും അനുസരിച്ചും കഴിഞ്ഞ ഏഷ്യൻസഭകൾ, രാഷ്ട്രീയമായ പരിവർത്തനങ്ങളുടെയും, സ്വാതന്ത്ര്യലബ്ധിയുടെയും പശ്ചാത്തലത്തിൽ കൂടുതൽ സ്വാശ്രയശീലം പരിശീലിച്ചുകൊണ്ടിരിക്കുന്നു. രാഷ്ട്രീയസാമൂഹ്യ നവോത്ഥാനത്തിൽ മതപരമായ ഒരുണർവും ഏഷ്യൻരാജ്യങ്ങളിൽ ദർശിക്കാം. പൗരാണിക മതങ്ങളായ ഹിന്ദുമതവും ബുദ്ധമതവും വിദേശമേല്ക്കോയ്മക്കാലത്തെ അലസതയും, ഉന്മേഷരാഹിത്യവും കൈവെടിഞ്ഞു ഉൽബുദ്ധമായിക്കൊണ്ടിരിക്കുന്നു. ക്രിസ്തുമതവിഭാഗങ്ങൾഈ പുതിയ സാഹചര്യത്തെ എങ്ങനെ ഏഷ്യൻരാജ്യങ്ങൾക്കു പ്രയോജനകരമാക്കിത്തീർക്കാമെന്നുള്ള

തു് ഏഷ്യൻസഭകളുടെ ഒരു ചിന്താവിഷയമാണു്. വിവിധസഭകളുടെ സഹകരണവും, സൗഹാർദ്ദവും പുതിയ പശ്ചാത്തലത്തിൽ അനിവാര്യമാക്കിത്തീർക്കുന്ന അവസ്ഥാ വിശേഷങ്ങളും ഏഷ്യൻസഭകളുടെ ശ്രദ്ധയെ അർഹിക്കുന്നു. അവയിൽ സുപ്രധാനമായതു് നിരീശ്വര കമ്മ്യൂണിസത്തിൻെറ വെല്ലുവിളിയാണു്. വിദ്യാഭ്യാസമണ്ഡലങ്ങളിലും, സാമൂഹ്യ ജീവിതത്തിലും ഈ പുതിയ ഫിലോസഫിയുടെ പ്രതികരണങ്ങൾ പലവിധത്തിൽ ദർശിച്ചുകൊണ്ടിരിക്കുന്നു. കേരളത്തിലെ വിദ്യാഭ്യാസ മണ്ഡലം അങ്ങനെയൊരു ഗുരുതരാവസ്ഥയെ നേരിട്ടുകൊണ്ടിരിക്കുകയാണു്. കമ്മ്യൂണിസ്റ്റ് ഗവണ്മെൻറു് പാസ്സാക്കിയിരിക്കുന്ന വിദ്യാഭ്യാസ നിയമം ക്രിസ്തുമതാനുയായികളെ മാത്രമല്ല അസ്വസ്ഥരാക്കുന്നതു്. ഈശ്വരനെയും ധാർമ്മിക മൂല്യങ്ങളേയും ആദരിക്കുന്ന എല്ലാ മതങ്ങൾക്കും സമുദായങ്ങൾക്കും വിഷമകരമായ പരിതഃസ്ഥിതികൾ നേരിട്ടുകൊണ്ടിരിക്കുന്നു. കേരളത്തിലെ ഉയർന്ന വിദ്യാഭ്യാസ നിലയ്ക്കു കാരണഭൂതരായിരുന്നതു് ഇവിടത്തെ ക്രിസ്ത്യൻ മിഷ്യനറിമാരും, പിന്നീടു അവരുടെ പ്രോത്സാഹനത്തോടുകൂടി ആരംഭിച്ച ക്രിസ്ത്യൻ വിദ്യാലയങ്ങളും ഇവയെ അനുകരിച്ചു ഇതര സമുദായങ്ങൾ സ്ഥാപിച്ച പ്രൈവററു് വിദ്യാലയങ്ങളുമാണു്. ഇവയുടെ തുടർന്നുള്ള പ്രവർത്തനം അസാദ്ധ്യമാക്കിത്തീർക്കുന്ന നിയമമാരണം കേരളീയ ജനങ്ങളുടെ മുക്തകണ്ഠമായ പ്രതിഷേധത്തിനു വിധേയമായിരിക്കുന്നു. ഇതുപോലുള്ള സാഹചര്യങ്ങൾ ബർമ്മായിലും മലയായിലും ഇൻഡോനേഷ്യയിലും എല്ലാം നേരിടാം. വിഭിന്ന രൂപത്തിലുള്ള പ്രശ്നങ്ങൾ അവരും നേരിടുന്നുണ്ടു്. ഇവയ്ക്കെല്ലാമുള്ള പരിഹാരം എന്താണെന്നു ഏഷ്യൻ സഭകളുടെ സംയുക്തമായ ചിന്തയ്ക്കും പഠനത്തിനും വിഷയമാകണമെന്നു് ഏഷ്യൻ ക്രിസ്ത്യൻ കോൺഫറൻസ് തീരുമാനിച്ചിരിക്കുന്നതു സമുചിതമായിരിക്കുന്നു. എല്ലാ രാജ്യങ്ങളിലെയും എൻ. സി. സി. യുടെ അഭിമുഖ്യത്തിൽ ഇങ്ങനെയുള്ള വിഷയങ്ങളെപ്പററി പഠനം നടത്തി അഭിപ്രായങ്ങൾ പരസ്പരം വിനിമയം ചെയ്യുവാനും, ഏകീകൃതമായ ചില നിർദ്ദേശങ്ങൾ സ്വീകരിക്കുവാനും തീരുമാനമെടുത്തിട്ടുണ്ടു്. മതസ്വാതന്ത്ര്യം കാത്തു സൂക്ഷിക്കേണ്ടതു് മനുഷ്യൻെറ ജന്മാവകാശങ്ങളിൽ പെട്ടതാണെന്നു യുനൈറെഡ് നേഷൻസിൻെറ മനുഷ്യാവകാശ പ്രഖ്യാപനത്തിൻെറ പതിനെട്ടാം വകുപ്പിൽ അനുശാസിച്ചിരിക്കുന്നു. ഏഷ്യൻ രാജ്യങ്ങൾ അതിൻെറ ഒരു ലംഘനത്തെ നേരിട്ടേക്കാം. അതിനു് ക്രൈസ്തവസഭ ഇതരമതാനുയായികളോടുകൂടി സഹകരിച്ചു പ്രവർത്തിക്കേണ്ടതാണെന്നുള്ള ഒരു ബോധവും സമ്മേളനത്തിൽ ചർച്ചാവിഷയമായി, സഭയുടെ ഏററവും ഗുരുതരമായ കർത്തവ്യം ക്രിസ്തീയസാക്ഷിത്വമാണു്. മിഷനറിപരമായ ഉത്തരവാദിത്വങ്ങളും സമ്മേളനത്തിൻെറ ചർച്ചയ്ക്കു് വന്നു. ആ ഉത്തരവാദിത്വം ഏഷ്യയുടെ പ്രത്യേകസാഹചര്യത്തിൽ മറെറാരു ചുമതലയിലേക്കു ഏഷ്യൻപ്രതിനിധികളുടെ ശ്രദ്ധയെ ആകർഷിച്ചു. ക്രിസ്തുമതത്തെക്കാൾ പുരാതനമായ രണ്ടു മതങ്ങൾ ഏഷ്യൻരാജ്യങ്ങളിൽ സ്ഥിരപ്രതിഷ്ഠ ലഭിച്ചു പ്രാബല്യത്തിലിരിക്കുന്നുണ്ടു്. ഇവയും മഹമ്മദുമതവും, ക്രിസ്ത്യൻ ചിന്തകരുടെ പഠനത്തിനു വിഷയമാകണമെന്നുള്ളതായിരുന്നു ആ നിഗമനം. ഏഷ്യയിൽ ഫലപ്രദമായി എന്തെങ്കിലും മിഷ്യൻവേല ചെയ്യുന്നതിനു് ഈ മതങ്ങളെപ്പററി സാമാന്യമായ ജ്ഞാനം അത്യന്താപേക്ഷിതമാണു്. അവയുടെ ചരിത്രപരമായ സംഭാവനകളെ ആദരിക്കാനും പഠിക്കണം. ഇങ്ങനെ സർവതോമുഖമായ ഏഷ്യൻ പ്രശ്നങ്ങളിൽ ശ്രദ്ധ പതിച്ച ഈ പ്രതിനിധിസമ്മേളനം പൂർവേഷ്യൻ രാജ്യങ്ങളിൽ ഒരു പുതിയ അദ്ധ്യായം സൃഷ്ടിക്കുകയും സഭകളുടെ സഹകരണ പ്രസ്ഥാനത്തിൽ ഒരു പുതിയ ദശ ആരംഭിക്കുകയും ചെയ്യുകയാണെന്നു പറയാം.

# ക്രൈസ്തവാശ്രമം ഗുരുകുലം, മാങ്ങാനം

പ്രാചീനഭാരതത്തിലെ ഗുരുകുലങ്ങളിൽ വിദ്യാർത്ഥികൾ ഒരു ഗുരുവിൻെറ പാദത്തിലിരുന്നു് അഭ്യസിച്ചിരുന്നു. ക്രൈസ്തവാശ്രമഗുരുകുലത്തിൽ ക്രിസ്തുതന്നെയാണു് ഗുരുനാഥൻ. അദ്ധ്യാപകരും വിദ്യാർത്ഥികളും ഒരുമിച്ചു് ക്രിസ്തുപാദപീഠത്തിലിരുന്നു പഠിക്കാൻ ശ്രമിക്കുകയാണു്. വേദശാസ്ത്രപരമായും, സാമൂഹ്യ സാമ്പത്തികവിഷയങ്ങളിലും മററും പരിശീലനം ലഭിച്ച അദ്ധ്യാപകർ ക്രിസ്തീയകൂട്ടായ്മയിലും സമൃദ്ധമായ ഒരു പൊതുജീവിതചർച്ചയിലും വളരുന്നതിനു് വിദ്യാർത്ഥികളെ സഹായിക്കുന്നു. ഭാരതത്തിലെ ക്രിസ്തീയസഭകളുടെ ഉന്നത നേതാക്കന്മാരുമായും മററു ദേശീയ നേതാക്കന്മാരുമായും വ്യക്തിപരമായ ബന്ധം പുലർത്തുന്നതിൽ വിദ്യാർത്ഥികൾക്കു് അവസരമുണ്ടായിരിക്കും. അപ്രകാരമുള്ള പല നേതാക്കന്മാരും ക്ലാസ്സുകൾ എടുക്കാമെന്നു സമ്മതിച്ചിട്ടുണ്ടു്.

ഒരുമിച്ചുള്ള ജീവിതവും പഠനവും ക്രിസ്തീയ ജീവിതത്തെ വളരെ സഹായിക്കുമല്ലോ. ഗുരുകുലത്തിൻെറ പഠനപദ്ധതിയിൽ സാമൂഹ്യജീവിതത്തിനു് പ്രധാനമായ ഒരു സ്ഥാനം നൽകിയിട്ടുണ്ടു്. വേദപുസ്തകം, വേദശാസ്ത്രം, ദൈവരാജ്യം, സഭാചരിത്രം, സാമൂഹ്യനീതി, സർവോദയം, കമ്മ്യൂണിസം മുതലായ വിഷയങ്ങളെ കുറിച്ചുള്ള സാമാന്യജ്ഞാനം ലഭിക്കത്തക്കവണ്ണമാണു് സില്ലബസ് ക്രമീകരിച്ചിരിക്കുന്നതു്. ക്രിസ്തീയ പ്രവർത്തനങ്ങളിൽ തൽപ്പരരായ എല്ലാവരുടെയും പ്രാർത്ഥനാപൂർവമായ സഹകരണം ഗുരുകുലം അഭ്യർത്ഥിക്കുന്നു.

ഈ വർഷം ജൂലൈ ൧—ാംതീയതി ക്ലാസ്സുകൾ തുടങ്ങുന്നതിനാണു് നിശ്ചയിച്ചിരിക്കുന്നതു്. പ്രവേശനം ലഭിക്കണമെന്നാഗ്രഹിക്കുന്നവർ ജൂൺ 20—ാംതീയതിക്കകം അവരുടെ പരീക്ഷായോഗ്യതയും മററും കാണിച്ചു് അപേക്ഷിച്ചിരിക്കേണ്ടതാണു്. കുറഞ്ഞ പരീക്ഷായോഗ്യത ഇൻറർമീഡിയറേറാ, പ്രീയൂണിവേഴ്സിററിയോ ആയിരിക്കണം. ഈ പരീക്ഷകൾ പാസാകാത്തവരിലും ഇംഗ്ലീഷിൽ സാമാന്യജ്ഞാനമുള്ളവരുടെ അപേക്ഷകൾ പരിഗണിക്കുന്നതാണു്.

പ്രവേശനത്തിനാഗ്രഹിക്കുന്നവർ ആചാര്യ, ക്രൈസ്തവാശ്രമം, മാങ്ങാനം, കോട്ടയം എന്ന മേൽവിലാസത്തിൽ അപേക്ഷിക്കണം.

———

# മദ്യനിരോധനം ഒരു ശരിയായ സാമ്പത്തികനയം

(ശ്രീമന്നാരായൺ)

മഹാത്മാഗാന്ധി 1920—ൽ ഇന്ത്യൻ രംഗത്തു സജീവമായി പ്രവേശിച്ചതു മുതൽ, സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള രാഷ്ട്രീയ സമരകാലത്തെ നിർമ്മാണപ്രവത്തനത്തിന്റെ പ്രധാന ഇനങ്ങളിലൊന്നു് മദ്യനിരോധന നയമായിരുന്നു. കുറച്ചധികം കാലം രാജ്യമെങ്ങും മദ്യഷാപ്പുകളുടെ പിക്കററിങ്ങു് നടത്തപ്പെട്ടു. പല പ്രവത്തകരും അറസ്റ്റും തടങ്ങലും കൈവരിക്കയും ചെയ്തു. മദ്യനിരോധനപരിപാടിക്കു് ഗാന്ധിജി വളരെയധികം പ്രാധാന്യം നൽകിയിരുന്നു മൂലം 1931-ൽ ഇർവിൻപ്രഭുവുമായി ഇന്ത്യൻ സമരത്തിനു് ഒരു ഒത്തുതീർപ്പു് ആസൂത്രണം ചെയ്ത അവരത്തിൽ മദ്യഷാപ്പുകൾ പിക്കററു ചെയ്യാനുള്ള അവകാശം അദ്ദേഹം വേർതിരിച്ചു നിറുത്തുകയാണുണ്ടായതു്.

## പ്രാദേശിക സ്വയംഭരണം

1937 ഏപ്രിലിൽ പ്രാദേശിക സ്വയംഭരണം ഉൽഘാടനം ചെയ്യപ്പെട്ടതോടെ ഏഴു് പ്രവിശ്യകളിൽ കോൺഗ്രസ് മന്ത്രിസഭകൾ അധികാരത്തിൽ പ്രവേശിക്കയും, തെരഞ്ഞെടുക്കപ്പെട്ട പ്രദേശങ്ങളിൽ മദ്യനിരോധന നയം നടപ്പിലാക്കാൻ തുടങ്ങുകയും ചെയ്തു. ഈ വഴിക്കു് ആരംഭമിട്ട ആദ്യത്തെ പ്രവിശ്യ മദിരാശിയാണു്. ബോംബെ അതിനെ പിൻതുടർന്നു് സംസ്ഥാനമൊട്ടുക്കു മദ്യനിരോധനം നടപ്പിൽ വരുത്തി. 1931-ൽ രണ്ടാം ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടപ്പോൾ വൈദേശികഗവർമെന്റിന്റെ യുദ്ധനയത്തോടുള്ള പ്രതിഷേധസൂചകമായി എല്ലാ സംസ്ഥാനങ്ങളിലെയും കോൺഗ്രസ് മന്ത്രിസഭകൾ രാജിവെച്ചതിന്റെ ഫലമായി മദ്യനിരോധനപ്രസ്ഥാനത്തിനു് ഒരു കോട്ടം സംഭവിച്ചു. പിന്നീടു് രാഷ്ട്രീയ സ്വാതന്ത്ര്യം നേടിയശേഷം, ഭരണഘടനയിലെ 47—ാം വകുപ്പനുസരിച്ചു് രാഷ്ട്രനയം സംബന്ധിച്ച നിർദ്ദേശസിദ്ധാന്തങ്ങളിൽ മദ്യനിരോധനനയം ഇന്ത്യ ഉൾക്കൊള്ളിക്കുകയുമുണ്ടായി.

## രാജ്യവ്യാപകമായ പരിപാടി

രാജ്യവ്യാപകമായ തോതിൽ മദ്യനിരോധനത്തിനു് ഒരു പരിപാടി തയാറാക്കുകയെന്ന ഉദ്ദേശത്തോടെ പ്ലാനിംഗ് കമ്മീഷൻ 1954 ഡിസംബറിൽ ഒരു മദ്യനിരോധനാന്വേഷണകമ്മിററിയെ നിയമിച്ചു. മദ്യനിരോധനം നടപ്പിലാക്കുന്നതിനു് സംസ്ഥാനഗവൺമെന്റുകൾ കൈക്കൊണ്ടിട്ടുള്ള നടപടികൾ സംബന്ധിച്ചു ലബ്ധമായിട്ടുള്ള പരിചയം പരിശോധിക്കുക, പ്രായോഗിക വിഷമതകൾ വിശകലനം ചെയ്യുക, ഈ ദേശീയ പരിപാടി രാജ്യത്തു് പരീക്ഷിക്കേണ്ട രീതിയും ഘട്ടങ്ങളും സൂചിപ്പിക്കുക എന്നിവയായിരുന്നു കമ്മിററിയുടെ ചുമതല. മദ്യനിരോധനാന്വേഷണകമ്മിററിയുടെ പല ശുപാർശകളും രണ്ടാം പഞ്ചവൽസരപദ്ധതിയിലുൾക്കൊള്ളിച്ചിട്ടുണ്ടു്. മദ്യനിരോധനത്തെ രണ്ടാം പഞ്ചവത്സരപദ്ധതിയുടെ ഒരവിഭാജ്യഘടകമായി കരുതണമെന്നും വളരെ വേഗതയിലും സഫലമായും രാജ്യവ്യാപകമായി മദ്യനിരോധനം നടപ്പിലാക്കുന്നതിനു് ആവശ്യമായ പരിപാടി പ്ലാനിങ്ങ് കമ്മീഷൻ ആസൂത്രണം ചെയ്യണമെന്നും ആവശ്യപ്പെടുന്ന ഒരു അനൗദ്യോഗിക പ്രമേയം 1956 മാർച്ചിൽ ലോകസഭ അംഗീകരിക്കുകയും ചെയ്തു.

1956 മുതൽക്കു് ചുരുക്കം ചില സംസ്ഥാനങ്ങളൊഴികെ മററെല്ലാം ക്രമാനുഗതമായ ഒരു മദ്യനിരോധനപരിപാടിക്കു വേണ്ടി പല നടപടികളും കൈക്കൊണ്ടിട്ടുണ്ടു്. 1958 അവസാനത്തിൽ രാജ്യവിസ്തൃതിയിൽ 33 ശതമാനവും ജനസംഖ്യയിൽ 42 ശതമാനവും മദ്യനിരോധനത്തിന്റെ പരിധിയിൽ വന്നുകഴിഞ്ഞിരുന്നു. മദിരാശി ബോംബെ എന്നീ സംസ്ഥാനങ്ങളിൽ പൂർണ്ണമായ മദ്യനിരോധനമുണ്ടു്. മററു സംസ്ഥാനങ്ങളിൽ ഭാഗികമായ മദ്യനിരോധനവുമുണ്ടു്. രാജസ്ഥാനിലും കേന്ദ്രഭരണപ്രദേശമായ ഡൽഹിയിലും ഹോട്ടലുകൾ ക്ലബ്ബുകൾ, ബാറുകൾ, റസ്റ്റോറന്റുകൾ തുടങ്ങിയ പൊതുസ്ഥലങ്ങളിൽ വെച്ചു് മദ്യപിക്കുന്നതു നിരോധിച്ചിട്ടുണ്ടു്. 1959 ഏപ്രിൽ 1 മുതൽ രാജ്യമൊട്ടാകെ കുറുപ്പുംതീററി നിരോധിക്കയും ചെയ്തു

## സമഗ്രമായ പ്രചരണം

മദ്യനിരോധനത്തിനനുകൂലമായ പ്രചരണം മിക്ക സംസ്ഥാനങ്ങളിലും ഊർജ്ജിതപ്പെട്ടത്തിയിട്ടുണ്ടു്. മദ്യനിരോധനവാരങ്ങൾ ആഘോഷിച്ചു് യോഗങ്ങളും പ്രദർശനങ്ങളും മുഖേന മദ്യപാനത്തിന്റെ തിന്മകളും മദ്യനിരോധത്തിന്റെ നന്മകളും പൊതുജനങ്ങളെ മനസ്സിലാ

ക്കിക്കൊട്ടക്കുന്നു. വിലകുറഞ്ഞ നിർദ്ദോഷപാനീയങ്ങൾ നിർമ്മിക്കുന്നതു സംബന്ധിച്ച ഗവേഷണങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നു. വിവിധസംസ്ഥാനങ്ങളിൽ മദ്യനിരോധന പ്രസ്ഥാനത്തിൻെറ പ്രവത്തനം പരിശോധിക്കാനും ഏകീകരിക്കാനും, പ്രായോഗികവിഷമതകൾക്കു പരിഹാരമാര്ഗ്ഗങ്ങൾ നിർദ്ദേശിക്കാനും വേണ്ടി ഒരു കേന്ദ്രമദ്യനിരോധനകമ്മിററി രൂപവൽക്കരിക്കുന്ന കാര്യം ഇന്ത്യാഗവർമെൻറു് സജീവമായി പരിഗണിച്ചുവരികയാണു്.

## സാമ്പത്തികവശം

മദ്യനിരോധനനയം സ്റ്റേററിൻെറ വരവിൽ ഗണ്യമായ നഷ്ടത്തിനിടവരുത്തുമെന്നു് ചില ആളുകൾ കൂടെക്കൂടെ വാദിക്കാറുണ്ടു്. ഈ വാദം എത്രയോ തെററാണെന്നും തെററിദ്ധാരണയെ അടിസ്ഥാനമാക്കിയുള്ളതാണെന്നും മദ്യനിരോധനാന്വേഷണകമ്മിററി വിശദമായി ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. മദ്യപാനത്തിൽനിന്നും ഇന്ത്യക്കു ലഭിക്കുന്ന മൊത്തം എക്സൈസ് വരുമാനം 40 കോടി ക, യാണു്. എന്നാൽ മദ്യപാനത്തിനു ചെലവാകുന്നതു് പ്രതിവർഷംഇതിൻെറ മൂന്നരഇരട്ടി—അതായതു് 140 കോടി ക. യാണു് ഇതിൽ നിന്നും മദ്യനിരോധനം മൂലം സ്റ്റേററിനു് പ്രതിവർഷം 40 കോടി ക. നഷ്ടം വരുമ്പോൾ ജനങ്ങൾക്കു് പ്രതിവർഷം 100 കോടി ക. ലാഭിക്കാൻ കഴിയുമെന്നു വ്യക്തമാകുന്നു. ഈ തുക അവരുടെ ജീവിതനിലവാരം ഉയർത്താൻ ഉപയോഗപ്പെടുത്താം.

അതിനാൽ സാമ്പത്തികപരിഗണനകൊണ്ടു് മദ്യനിരോധനമുപേക്ഷിക്കുന്നതു് വളരെ തെററായിരിക്കും. ഇന്ത്യയിലെ അനുഭവത്തിൽ നിന്നും മദ്യനിരോധനം ഏർപ്പെടുത്തിയിട്ടുള്ളടത്തെല്ലാം, പ്രത്യേകിച്ചും തൊഴിലാളി കേന്ദ്രങ്ങളിൽ അതു ജനങ്ങളുടെസാമ്പത്തികസാമൂഹ്യനിലവാരം അഭിവൃദ്ധിപ്പെടുത്തിയിട്ടുണ്ടെന്നു കാണാം. അവക്കു കൂടുതൽ മെച്ചപ്പെട്ട ഭക്ഷണം കഴിക്കാൻ സാധിക്കുന്നു. പുതിയ വസ്ത്രങ്ങളും പാത്രങ്ങളും മററും വാങ്ങാൻ കഴിയുന്നു. കുട്ടികൾക്കു് കൂടുതൽ നല്ല വിദ്യാഭ്യാസം ലഭിക്കുന്നു.

## വ്യാജവാററു്

വലിയ തോതിലുള്ള വ്യാജവാററുമൂലം, മദ്യനിരോധനനയം വിജയിച്ചിട്ടില്ലെന്നു പലപ്പോഴും പറഞ്ഞുകേൾക്കാറുണ്ടു്. ഈ പ്രസ്താവനയും യാഥാത്ഥ്യങ്ങൾക്കു നിരക്കുന്ന ഒന്നല്ല. ഇന്നു് വ്യാജവാററു് ഏതാണ്ടു് 15 ശതമാനം മാത്രമാണെന്നു് മദ്യനിരോധനാന്വേഷണകമ്മിററി നടത്തിയ അന്വേഷണങ്ങളിൽ നിന്നും വെളിപ്പെട്ടിട്ടുണ്ടു്. മദ്യനിരോധനനിയമത്തിലെ ഈ വീഴ്ച ഇല്ലാതാക്കാൻ എല്ലാ സംസ്ഥാനഗവർമെൻറുകളും ശ്രമിച്ചുവരികയാണു്. നിയമം നടപ്പിൽ വരുത്തൽ ദൃഢമായ രീതിയിലാകയും കുററവാളികൾക്കു കർശനമായ ശിക്ഷനൽകുകയും ചെയ്യുന്ന പക്ഷം ഗണ്യമായ തോതിൽ കുററങ്ങൾ കുറയ്ക്കാൻ കഴിയുമെന്നു് മദിരാശിയിലെയും ബോംബെയിലെയും അനുഭവങ്ങൾ തെളിയിച്ചിട്ടുണ്ടു്. മോഷണം, സാമൂഹ്യവിരുദ്ധപ്രവൃത്തികൾ എന്നിവ സംബന്ധിച്ച മററു നിയമങ്ങളുടെ നടത്തിപ്പിലും കുറച്ചു ശതമാനം വീഴ്ചകളൊക്കെ സംഭവിക്കാറുണ്ടു്. അതുകൊണ്ടു് നാം ആ നിയമങ്ങൾ ഉപേക്ഷിക്കാറില്ലല്ലോ. അതുപോലെ മദ്യനിരോധനക്കുററങ്ങൾ നിയമത്തിൻെറ കൂടുതൽ കർശനമായ നടപ്പാക്കലിനു വഴിതെളിക്കണം അല്ലാതെ പൊതുവേ നല്ല ഫലങ്ങളുളവാക്കിയിട്ടുള്ള നിയമം റദ്ദാക്കുകയല്ല വേണ്ടതു്.

## മററു മാർഗ്ഗമില്ല

മദ്യനിരോധനത്തിൻെറ വിമർശകരിൽ ചിലർ മിതമായി മദ്യപിക്കാമെന്നു വാദിക്കുന്നവരാണു്. ലോകമൊട്ടുക്കുള്ള അനുഭവം വെച്ചുനോക്കിയാൽ മദ്യപാനശീലം ക്രമത്തിൽ കുറേശ്ശെയായി ഉപേക്ഷിക്കുക സാദ്ധ്യമല്ലെന്നു കാണാം. ഈ വീക്ഷണകോണത്തിലൂടെ നോക്കുമ്പോൾ മിതമായ മദ്യപാനം ഒരു മിഥ്യയാണു്. സുന്ദരമായ ചൈനീസ് പഴമൊഴിയിൽ പറയും പോലെ "ആദ്യം മനുഷ്യൻ മദ്യം കഴിക്കുന്നു പിന്നീടു് മദ്യം മദ്യത്തെ കഴിക്കുന്നു. ഒടുവിൽ മദ്യം മനുഷ്യനെ കഴിക്കുന്നു" അതുകൊണ്ടു് മദ്യപാനപ്രശ്നത്തിനുള്ള ശരിയായ പരിഹാരമാർഗ്ഗം മദ്യനിരോധനമാണു്, അല്ലാതെ മിതമായ മദ്യപാനമല്ല.

## സാമ്പത്തിക സ രംഭം

പടിപടിയായുള്ള ഒരു ദേശീയ പരിപാടിയെന്ന നിലയിൽ എല്ലാ സംസ്ഥാനഗവർമെൻറുകളും രാജ്യത്തൊട്ടാകെ മദ്യനിരോധനനയം നടപ്പിൽ വരുത്തേണ്ടതും അത്യാവശ്യമാണു്. അയൽ സംസ്ഥാനങ്ങൾ മദ്യനിരോധനമേർപ്പെടുത്താതിരിക്കെ ഒന്നോ രണ്ടോ സംസ്ഥാനങ്ങൾക്കു പൂർണ്ണ മദ്യനിരോധനം ഏർപ്പെടുത്തുക എല്ലായ്പ്പോഴും വിഷമമാണു്. ഇതു് അതിർത്തികളിൽ

# യുവജനപ്രസ്ഥാനവാർഷികം

## വിവിധസമ്മേളനങ്ങളും പ്രസംഗങ്ങളും

മലങ്കര ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിൻെറ തന്നാണ്ടത്തെ വാർഷികം മെയ് 22 മുതൽ 24 വരെ പത്തനംതിട്ട കാതോലിക്കേററ് കോളജിൽവച്ച് രാഷ്ട്രീയസമ്മേളനം, ആദ്ധ്യാത്മികസമ്മേളനം, പ്രതിനിധിസമ്മേളനം, വാർഷികസമ്മേളനം തുടങ്ങിയ പരിപാടികളോടുകൂടെ സമംഗളം നടന്നിരിക്കുന്നു.

ഇരുന്നൂറിൽ പരം പ്രതിനിധികൾ ക്യാമ്പിൽ സംബന്ധിച്ചിരുന്നു. മാർ പീലക്സീനോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന പ്രതിനിധിസമ്മേളനത്തിൽ വച്ച് അടുത്ത വർഷത്തെ സെൻട്രൽകമ്മിററിയേയും ഫിനാൻസുകമ്മിററിയേയും ഭദ്രാസനങ്ങളുടെ അടിസ്ഥാനത്തിൽ തെരഞ്ഞെടുക്കുകയും വടക്കൻ ഭദ്രാസനങ്ങളിൽ നിന്നും പ്രതിനിധികളെ കോഓപ്റ്റു ചെയ്യുന്നതിനു നിശ്ചയിക്കുകയും ചെയ്തു. ഓർത്തഡോക്സ് യൂത്തിൻെറ കഴിഞ്ഞ വർഷത്തെ പത്രാധിപസമിതി തന്നെ തുടരുന്നതിനു യോഗം ഐകകണ്ഠ്യേന തീരുമാനിച്ചു. സെക്രട്ടറിമാരെ പിന്നീടു നിയമിക്കുന്നതിനാണ് തീരുമാനിച്ചതു്.

---

ഗണ്യമായ തോതിൽ കള്ളക്കടത്തലുകൾക്ക് ഇടവരുത്തുകയും, നിയമത്തിൻെറ ശരിയായ നടത്തിപ്പിനുള്ള വിഷമതകൾ മൂലം പ്രധാന ഉദ്ദേശത്തെ തന്നെ പരാജയപ്പെടുത്തുകയും ചെയ്യും. ഇന്ത്യാഗവർമെൻറ് താമസിയാതെ നിയമിക്കുവാനിടയുള്ള കേന്ദ്രമദ്യനിരോധനകമ്മിററി, ഈ രാജ്യത്തെ മദ്യവർജ്ജന നയത്തെ ഒരു വിജയമാക്കിത്തീർക്കുന്നതിന് ഐക്യരൂപ്യമുള്ള നടപടികൾ കൈക്കൊള്ളാൻ സംസ്ഥാനഗവർമെൻറുകളെ പ്രേരിപ്പിക്കുവാൻ സഫലമായ നടപടികൾ എടുക്കുമെന്നു പ്രത്യാശിക്കുന്നു. മദ്യനിരോധനനയത്തെ ശരിയായൊരു സാമ്പത്തിക സാമൂഹ്യസംരംഭമായിട്ടാണ് ഞാൻ കണക്കാക്കുന്നതു്. അല്ലാതെ വെറുമൊരു വികാരമോ ധാർമ്മിക ഭ്രാന്തോ ആയിട്ടല്ല.

(എ. ഐ ആർ—ൻെറ അഭിവാദനങ്ങളോടെ)

### സാമൂഹ്യരാഷ്ട്രീയ സമ്മേളനം

മാർ ക്കൂറീലോസ് തിരുമേനി ആദ്ധ്യക്ഷ്യം വഹിച്ചു മെ. വി. ഒ. ഏബ്രഹാം, സി. എം. സ്റ്റീഫൻ, പി. ഇ. ചെറിയാൻ എന്നിവർ പ്രസംഗിച്ചു. പൊതുജനങ്ങളുടെ ഇച്ഛാശക്തിക്കെതിരായി നീങ്ങുവാൻ ഒരു ഗവർമെൻറിനും സാദ്ധ്യമല്ലെന്നും ഒരു കാലത്തു രാഷ്ട്രീയനേതൃത്വം നൽകിയ സുറിയാനിസഭയ്ക്കു ഇന്ന് ആ നേതൃത്വം ഇല്ലെന്നും സുറിയാനിക്രിസ്ത്യാനികൾ വൈകാരിക ഐക്യം, കൽപ്പന തുടങ്ങിയ വിഷയങ്ങളെപ്പററി സംസാരിക്കാതെ ഐക്യത്തോടുകൂടി മുന്നോട്ടു പോകണമെന്നും ശ്രീ. വി. ഒ. ഏബ്രഹാം ഉത്ബോധിപ്പിച്ചു.

സി. എം. സ്റ്റീഫൻ

ജീവിതത്തെ രാഷ്ട്രീയമെന്നും സാമുദായികമെന്നും അതിർ വരമ്പു വച്ചു തിരിച്ചിരുന്ന ഒരു കാലഘട്ടം ഉണ്ടായിരുന്നു. ഇന്ന് അതെല്ലാം മാറി. പ്രശ്നങ്ങൾ പരസ്പരം ബന്ധപ്പെട്ടു കിടക്കുകയാണ്. സുറിയാനിസഭ രാഷ്ട്രീയത്തിൽ മുൻകൈ എടുക്കുകയും നേതൃത്വം കൊടുക്കുകയും ചെയ്തിരുന്ന ഒരു കാലഘട്ടം ഉണ്ടായിരുന്നു. കെ. സി. മാമ്മൻ മാപ്പിള ഇ. ജെ. ജോൺ തുടങ്ങിയവർ അന്നു നേതൃത്വം നൽകിയിരുന്നു. ഇന്ന് ആ ദീപങ്ങൾ പൊലിഞ്ഞു. അതോടുകൂടി സുറിയാനിസഭ രാഷ്ട്രീയത്തിൽ നിന്നും ഏതാണ്ടു പുറം തള്ളപ്പെട്ടിരിക്കുകയാണ്. പാരമ്പര്യം ബുദ്ധി, സമ്പത്തു്, ആദ്ധ്യത്വം, ആത്മാഭിമാനം എന്നിവയുള്ള സുറിയാനിസമുദായത്തിൻെറ കഴിവു് വററിപ്പോയോ?

ഇന്നു ക്രിസ്ത്യാനികൾക്കു പൊതുവേ അപകടകരമായ ഒരു പരിതസ്ഥിതിയാണഭി മുഖീകരിക്കാനുള്ളതു്. വിദ്യാഭ്യാസ രംഗത്തും മററും മറക്കാനാവാത്ത സേവനം അനുഷ്ഠിച്ച ക്രിസ്ത്യാനികൾ പ്രതിലോമപരമായ പ്രവർത്തനങ്ങളുടെ പ്രതിബിംബമായി ചിത്രീകരിക്കപ്പെടുന്നു. ബഹുജനവികാരത്തെ ക്രിസ്ത്യാനികൾക്കെതിരായി ഇളക്കിവിടുവാനുള്ള പരിപാടിയാണ് ശബരിമലറിപ്പോർട്ടു പ്രസിദ്ധീകരണത്തിലും മററും കാണുന്നതു്. ക്രിസ്ത്യാനികളെ ഒററപ്പെടുത്താനുള്ള ഈ പ്രവണതയെ ക്രിസ്ത്യാനികൾ ശരിക്കു മനസ്സിലാക്കണം. സാമ്രാജ്യത്വസംഹിതകൾക്കും, ദൈവവിശ്വാസത്തിനും മററും വിലയുണ്ടെന്നു ക്രിസ്ത്യാനികൾ കാണിച്ചുകൊടുക്കണം. കമ്മ്യൂണിസത്തിനെതിരായി ലോകമൊട്ടാകെയുള്ള കോട്ട കൊത്തളമാണ് ക്രിസ്ത്യാനികൾ. ക്രിസ്ത്യാനികളെ തകർത്തെങ്കിലേ കമ്മ്യൂണിസത്തിനു വളരാൻ സാധിക്കുകയുള്ളു. അതുകൊണ്ടാണ് കേരളത്തിലെ ക്രിസ്ത്യാനികളുടെ നട്ടെല്ലൊടിക്കാൻ കമ്മ്യൂണിസ്റ്റ് ഗവർമെൻറു് ഉദ്യമിക്കുന്നതു്. നമ്മുടെ സിദ്ധാന്തങ്ങളേയും സനാതനതത്വങ്ങളേയും അങ്ങേയററം ആദരിക്കുന്ന ഏകരാഷ്ട്രീയപാർട്ടി ഇൻഡ്യൻനാഷനൽകോൺഗ്രസ്സാണ്. ഒരു സമുദായത്തിനു മറെറാരു സമുദായവുമായി മൗലികമായി ചേരാൻസാദ്ധ്യമല്ല. എങ്കിലും രാഷ്ട്രീയമായ ഒരു നിലപാടു് സ്വീകരിക്കാവുന്നതാണ്. കമ്മ്യൂണിസ്റ്റ്ഗവർമെൻറ് നാട്ടിൽനിന്നു മാറുക എന്നുള്ളതാണ് ഇന്നത്തെ അടിയന്തിരപ്രശ്നം. ഇവിടെ ജനാധിപത്യം ഏതാണ്ടു് പരാജയപ്പെട്ടിരിക്കുകയാണ്. ഇവിടുത്തെ 34ലക്ഷം ക്രിസ്ത്യാനികൾ സ്വേച്ഛാധിപത്യം അംഗീകരിക്കുവാൻ പോകുന്നില്ല. ക്രിസ്തുമതവും കമ്മ്യൂണിസവുംഒന്നിച്ചുപുലരുന്നതല്ല. ഏതെങ്കിലും ഒന്നു നശിച്ചേ തീരൂ. ക്രിസ്തുമതം നശിക്കുന്നതിനു നിങ്ങൾ അനുവദിക്കുമോ? സുറിയാനിസഭയിലെ യുവജനങ്ങൾ രാഷ്ട്രീയകാര്യങ്ങളിൽ സജീവമായിപ്രവർത്തിക്കണമെന്നു സ്റ്റീഫൻ ആഹ്വാനം ചെയ്തു.

മേയ് 24—ാംതീയതിനടന്ന സമാപനയോഗത്തിൽ ഏബ്രഹാം മാർ ക്ളീമ്മീസ് മെത്രാപ്പോലീത്താതിരുമേനി ആദ്ധ്യക്ഷ്യം വഹിച്ചു. യുവജനങ്ങൾ ദേശീയവുംസാമൂഹ്യവുമായ പ്രവർത്തനങ്ങളിൽ കൂടുതലായി പ്രവർത്തിക്കണമെന്നു തിരുമേനി ഉത്ബോധിപ്പിച്ചു. മാർ ക്കൂറീലോസുതിരുമേനി സ്വാഗതമാശംസിക്കുകയുംസെക്രട്ടറി ഡീക്കൻ കെ സി. ഉമ്മൻ റിപ്പോർട്ടു സമർപ്പിക്കുകയും ഡീക്കൻ ടി. ജി. ജോൺ കൃതജ്ഞത പ്രകാശിപ്പിക്കുകയും ചെയ്തു. പ്രസംഗമൽസര

# കൂട്ടായ്മ

(റവ. എം. വി. ഏബ്രഹാം)

പഴയനിയമത്തിൽ 'സംസർഗ്ഗം' (Communion) എന്ന പദം കാണുന്നില്ല, എന്നാൽ 'കൂട്ടായ്മ' എന്ന പദം രണ്ടു പ്രാവശ്യം ഇംഗ്ലീഷ് തർജ്ജമയിൽ (Authorised Version) കാണുന്നു. കൂട്ടായ്മ എന്ന പദത്തിനോടു അർത്ഥസാമ്യമുള്ള ഒരു പദം (Chabar എന്ന എബ്രായ വാക്ക്) ധാരാളമായി പഴയനിയമത്തിൽ ഉപയോഗിച്ചിരിക്കുന്നതായി കാണാം. പുറപ്പാടു 26: 4, 6, 10; 28: 7 എന്നീ ഭാഗങ്ങളിൽ 'ഒന്നിച്ചു ചേർക്കുക' അഥവാ 'ഇണെക്കുക' എന്ന അർത്ഥത്തിലാണ്. ഉല്പത്തി 14: 3 ൽ പല രാജ്യങ്ങൾ യുദ്ധത്തിനായി സഖ്യം ചേർന്നുവെന്നതിനും ഈ പദമാണുപയോഗിച്ചിരിക്കുന്നത്. (സദൃ: 21: 9) മീൻപിടിത്തക്കാരുടെ കൂട്ടത്തിനും പൊതുവായിട്ടുള്ള കാര്യസിദ്ധിക്കായി ഒന്നിച്ചുവരുന്നതിനും, (2 ദിനവൃ. 20: 35), 'ചങ്ങാതി' (സഭാപ്ര. 4: 10, ഉത്തമഗീതം 1: 7, 8, 13) 'സഹധർമ്മിണി' (മലാഖി. 2:14) എന്നതിനുമെല്ലാം ഈ വാക്ക തന്നെയാണുപയോഗിച്ചിരിക്കുന്നത്. ദൈവത്തെ ആരാധിക്കുന്നവരോടുള്ള 'കൂട്ടാളിത്വം' എന്ന ആശയത്തിലും ഈ പദം പ്രയോഗിച്ചിരിക്കുന്നു. (സങ്കീ: 119: 63) നേരെമറിച്ചു തെററായ ദേവന്മാരെ ആരാധിക്കുന്നവരോടും ദുഷ്ക്കർമ്മികളോടുമുള്ള സഖിത്വത്തിനും ഈ വാക്ക തന്നെയാണുപയോഗിച്ചിരിക്കുന്നത്. (ഇയ്യോ. 34: 8, ഹോശേയ. 6: 9)

മേല്പറഞ്ഞിരിക്കുന്ന ഭാഗങ്ങളിലെല്ലാം മനുഷ്യർ തമ്മിലുള്ള ബന്ധത്തെയാണ് ഈ പദം വെളിവാക്കുന്നത്. സങ്കീ: 94;20-ൽ ഒഴികെ പഴയനിയമത്തിൽ മറെറങ്ങും മനുഷ്യരും ദൈവവുമായുള്ള ബന്ധത്തെക്കുറിക്കുന്നതിനു ഈ വാക്ക ഉപയോഗിച്ചിട്ടില്ല. ആയതിനാൽ പഴയനിയമകാലത്തു ജീവിച്ചിരുന്ന യാതൊരുത്തരും ദൈവവുമായുള്ള കൂട്ടായ്മ ആസ്വദിച്ചില്ല എന്നു ചിന്തിക്കരുത്. ദൈവത്തിൻെറ വിശുദ്ധിക്കും (Holiness) ദൈവവും മനുഷ്യനും തമ്മിലുള്ള ദൂരത്തിനും (Transcendence) പഴയനിയമത്തിൽ ശക്തീകരണം കൊടുത്തതിനാൽ ദൈവവും മനുഷ്യനുമായുള്ള ബന്ധത്തെ കുറിക്കുന്നതിനു ഈ പദം ഉപയോഗിച്ചില്ല; അതിനുപകരം ഉടമ്പടി (Covenant) എന്ന പദമുപയോഗിച്ചിരിക്കുന്നു.

പുതിയ നിയമത്തിൽ 'കൂട്ടായ്മ' എന്ന പദം (Koinon) എന്ന ഗ്രേക്കു പദത്തിൻെറ പല രൂപങ്ങളിൽ കാണാവുന്നതാണ്. (Koinonia) എന്ന നാമം പതിനെട്ടു പ്രാവശ്യം ഉപയോഗിച്ചിരിക്കുന്നു. ഓരോന്നും പ്രത്യേകം പരിശോധിക്കുകയാണെങ്കിൽ ഈ പദത്തിൻെറ അർത്ഥവ്യാപ്തി മനസ്സിലാക്കാവുന്നതാണ്.

1. കൂട്ടുകാരുടെ സാന്നിദ്ധ്യമുള്ള കൂട്ടായ്മ (അപ്പൊ, 2: 42, 2 കൊരി. 6: 14) ഇങ്ങനെയുള്ള കൂട്ടായ്മയുടെ അടിസ്ഥാനം പൊതുവായിട്ടുള്ള ക്രിസ്തീയ പരിജ്ഞാനമാണ്. (1 യോഹ, 1: 3) യേശുക്രിസ്തുവിൻെറ സ്നേഹിതന്മാർ മാത്രമേ അന്യോന്യം സ്നേഹിതന്മാരാകുവാൻ സാധിക്കയുള്ളു.

2. ക്രിസ്തീയ ജീവിതത്തിൽ കൂട്ടായ്മ പ്രായോഗികമാകേണ്ടുന്ന ഒരു രംഗം, തങ്ങൾക്കുള്ളതിനെ ഇല്ലാത്തവർക്കു കൂടി കൊടുക്കുന്നതിലാണ്. 'യറുശലേമിലുള്ള വിശുദ്ധന്മാർക്കു വേണ്ടിയുള്ള ധർമ്മശേഖരത്തിൽ നിങ്ങൾ കൂട്ടായ്മ കാണിച്ചു' എന്നു വി. പൌലൂസ് പറയുന്നു. (റോമ. 15: 26; 2 കോരി. 8: 4, 9: 13)

3. ക്രിസ്തുവിൻെറ വേലയിൽ കൂട്ടാളിയാകുന്നതിലും കൂട്ടായ്മ അനുഭപ്പെടുന്നു. (ഫിലി. 1: 5)

4. സഹവിശ്വാസികളുമായുള്ള കൂട്ടായ്മ (എഫേ. 3: 9)

5. ആത്മാവിലുള്ള കൂട്ടായ്മ (2 കോരി. 13, 14; ഫിലി. 2: 1) ഒരു ക്രിസ്ത്യാനിയും പരിശുദ്ധാത്മാവുമായുള്ള കൂട്ടായ്മ എന്ന അർത്ഥമല്ല. പിന്നെയോ, ക്രിസ്തീയകൂട്ടായ്മ യഥാർത്ഥമാക്കുന്നതും, സാദ്ധ്യമാക്കുന്നതും പരിശുദ്ധാത്മാവാണ്.

6. ക്രിസ്തുവുമായുള്ള കൂട്ടായ്മ (1 കോരി. 1: 9). ഈ കൂട്ടായ്മ പ്രധാനമായി വി. കുദാശ (വി. കുർബ്ബാന) യിൽ കൂടിയാണ് അനുഭവപ്പെടുന്നത്. വി കുദാശയിൽ കൂടി ക്രിസ്തു തന്നെത്തന്നെ നമുക്കായി നൽകിത്തരുന്നു. 'നാം നുറുക്കുന്ന അപ്പവും, നാം അനുഗ്രഹിക്കുന്ന പാനപാത്രവും, ക്രിസ്തുവിൻെറ ശരീരത്തിൻെറയും, രക്തത്തിൻെറയും കൂട്ടായ്മ അല്ലയോ' (1 കോരി. 10; 16) ഈ കൂട്ടായ്മ ക്രിസ്തുവുമായി മാത്രമല്ല, വിശ്വാസികൾ തമ്മിൽ തമ്മിലുമാകുന്നു, കൂടാതെ, അവൻെറ കഷ്ടപ്പാടുകളുമായി നമ്മെത്തന്നെ ഏകീഭവിപ്പിക്കുമ്പോഴും അവനുമായുള്ള കൂട്ടായ്മ അനുഭവപ്പെടുന്നു, (ഫിലി 3: 10, കൊലൊ. 1: 24).

7. ദൈവവുമായുള്ള കൂട്ടായ്മ, (1 യോഹ. 1: 8) ഇരു ഇരുളിൽ ജീവിക്കുന്നവർക്കു സാധിക്കയില്ല (1 യോഹ. 1: 6)

കൂട്ടായ്മ എന്ന പദം ക്രിയാരൂപത്തിൽ (Koinonein) 'ഭാഗഭാക്കാകുക' 'അംശിയാകുക' എന്ന അർത്ഥത്തിലാണു പുതിയനിയമത്തിൽ ഉപയോഗിച്ചിരിക്കുന്നത്.

1. മനുഷ്യരെല്ലാരും ജഢരക്തങ്ങളോടുകൂടിയവരാണ് (sharing of human nature) എബ്രാ. 2: 14.

2. വസ്തുവകകളിൽ അന്യോന്യം അംശികളാകുക (റോമ. 12: 13, 15: 27 ഗലാ. 5: 6) ഇങ്ങനെയുള്ള ക്രിസ്തീയ കൂട്ടായ്മയിൽ വസിക്കുന്നവരുടെ കൂട്ടത്തിൽ ഒരാൾ വളരെ ധനമുള്ളവരും, മറെറാരാൾ ദരിദ്രനുമായിരിക്കയില്ല; ഉള്ളവൻ ഇല്ലാത്തവൻെറ ആവശ്യങ്ങൾ നിറവേററും.

3. ഒരേ പ്രവൃത്തിയിലുള്ള പങ്കാളിത്വം (1 തിമോ. 5: 22)

4. ഒരേ അനുഭവത്തിലുള്ള (Experience) ഭാഗഭാഗിത്വം (1 പത്രൊ. 4: 13)

'കൂട്ടാളി' (Koinonos) എന്ന നാമം പുതിയ നിയമത്തിൽ പത്തു പ്രാവശ്യം ഉപയോഗിച്ചിട്ടുണ്ട്.

1 ഒരേ പ്രവൃത്തിയിൽ കൂട്ടാളിയാകുക (മത്താ. 23; 30; 1 കോരി 10, 18, 20)

2. പങ്കുകാരൻ (സഹപ്രവർത്തക

---

ത്തിൽ ശ്രീ. ടി. പി. ജോർജ്ജ് [മാക്കാംകുന്നു]ഒന്നാം സ്ഥാനം കരസ്ഥമാക്കി. കൂടുതൽ പ്രവർത്തന നിരതരായിരുന്ന ഭദ്രാസന സെക്രട്ടറിമാർക്കുള്ള സമ്മാനം ഡീക്കൻ ഡാനിയേൽ എൻ. വറുഗീസ് [കൊല്ലം] മാണി പി. ചെറിയാൻ [കോട്ടയം] എന്നിവർനേടി.

# ശരീരത്തെപ്പററിയുള്ള അറിവ്

(എം. കയ്യൻ)

പലവിധത്തിലുള്ള സംശയങ്ങളും ജിജ്ഞാസകളും ചെറുപ്പം മുതൽ തന്നെ നമ്മെ നേരിടാറുണ്ട്. അവയിൽ പലതിനെപ്പററിയും മാതാപിതാക്കന്മാരുമായി ചർച്ച ചെയ്യുന്നതിനും സംശയപരിഹാരം വരുത്തുന്നതിനും നാം ശ്രമിക്കാറുമുണ്ട്. എന്നാൽ, ചില കാര്യങ്ങൾ അവരുടെ അടുക്കൽ പോയി ചർച്ചചെയ്യുക വിഷമമായി അനുഭവപ്പെടുന്ന കുട്ടികളുടെ സംഖ്യ കുറവല്ല. അസൂയ, കള്ളംപറച്ചിൽ, മോഷണം, എന്നുതുടങ്ങി പലതിനെപ്പററിയുള്ള മനസ്സിലെ വിഷമങ്ങൾ അപ്പനോടോ അമ്മയോടൊ തുറന്നു പറയുക വളരെ പ്രയാസമല്ല. എന്നാൽ, മററു ചില കാര്യങ്ങളുണ്ട്. അവരുമായി അവയെപ്പററി സംഭാഷിക്കുക പ്രയാസമായി തോന്നും. സ്വാഭാവികമായി മനസ്സിലുണ്ടാകുന്ന ചില ജിജ്ഞാസകളെ സംബന്ധിച്ചിടത്തോളം ഇതു പ്രത്യേകിച്ചും വാസ്തവമാണ്.

ജിജ്ഞാസയാണല്ലോ വിജ്ഞാനത്തിനു നിദാനം. എന്ത്? എവിടെ? എന്തുകൊണ്ട്? എങ്ങനെ? എന്നിങ്ങനെയുള്ള ചോദ്യങ്ങൾ കുട്ടികളുടെ ചുണ്ടുകളിൽ സദാ തത്തിക്കളിക്കുന്നുണ്ടാവും.

നടക്കാനോ ഇഴഞ്ഞുനീന്താനോ പ്രായമാകുന്നതുമുതൽ ചുററുപാടുകളെപ്പററി അന്വേഷണം നടത്തുന്നതിനു് ശിശുക്കൾ ഔത്സുക്യം പ്രദർശിപ്പിക്കാറുണ്ട്. ഗോവണി കയറി മുകളിലേക്കു പോകുന്നതും താഴോട്ടിറങ്ങുന്നതുമെല്ലാം ആ പ്രായത്തിൽ വലിയ വീരകൃത്യങ്ങളായി തോന്നുമായിരിക്കണം.

സ്വന്തം ശരീരത്തെപ്പററിയുള്ള താല്പര്യം ചെറുപ്പത്തിലേ അങ്കുരിക്കുന്നു. എന്തിനു്? എന്തുകൊണ്ട്? തുടങ്ങിയ ചോദ്യങ്ങൾ മനസ്സിൽ എന്നും കോളിളക്കം സൃഷ്ടിച്ചുകൊണ്ടേയിരിക്കും. നന്നേ ചെറുപ്പത്തിലെ അഴുക്കു പദാർത്ഥങ്ങളുടെ വിസർജ്ജനം ആകർഷകമായ ഒരു വീരകൃത്യമായി തോന്നും. പ്രായമാകുമ്പോൾ അതെല്ലാം നാം മറന്നുപോകും. പക്ഷെ, ശൈശവത്തിൽ അതൊരു വലിയ കാര്യമായി തോന്നിക്കാണണം. അവ എവിടെനിന്നു വന്നുവെന്നും അതെന്താണെന്നും മററുമുള്ള സംശയങ്ങൾ അന്നു് ഉദിച്ചിരിക്കണം.

സ്വന്തം ശരീരത്തെപ്പററി തോന്നുന്ന താല്പര്യവും ജിജ്ഞാസയും സ്വാഭാവികമായി കാലക്രമേണ മററുള്ളവരുടേതിലേക്കു സംക്രമിക്കുന്നു. ഉടുപ്പുകൾ അഴിച്ചുമാററുമ്പോൾ മററുള്ളവർ എങ്ങനെയിരിക്കുമെന്നു് അറിയാനുള്ള ആഗ്രഹവും മനസ്സിനെ പിടികൂടും, ആവേശകരവും അതേസമയം അപകടകരവുമായ ഒരു ചിന്തയാണതെന്നു് അറിഞ്ഞുകൂടായ്കയല്ല. എന്നിരിക്കിലും, അതിലൊരു രസമുണ്ട്.

തലമുറ തലമുറകളായി ആണും പെണ്ണും ചേർന്നു് സന്തത്യുല്പാദനം നടത്തി, സന്തതിപരമ്പരയെ നിലനിറുത്തിപ്പോരുന്ന ഒരു പാരമ്പര്യമാണ് മനുഷ്യവംശത്തിനുള്ളതു്. ആ സംഭവത്തിൻെറ പരമ്പരാഗതമായ സ്മരണ മനുഷ്യൻെറ അബോധമനസ്സിൻെറ അടിത്തട്ടിൽ അടിഞ്ഞുകിടക്കുന്നുണ്ട്. തന്മൂലം, ആദ്യമാദ്യമുണ്ടാകുന്ന, കാണണം, നോക്കണം, തുടങ്ങിയുള്ള ലളിതമായ ജിജ്ഞാസകൾ കാലക്രമത്തിൽ സെക്സ് സംബന്ധിച്ചുള്ള ആദ്യ ജിജ്ഞാസകളായി വളരുന്നതാണ്.

വളർച്ചയിലെ തികച്ചും സ്വാഭാവികമായ ഘട്ടങ്ങളാണിവ. അതിൽ പരിഭ്രമിക്കാനൊന്നുമില്ല. നിങ്ങളുടെ മാതാപിതാക്കന്മാർ വിവേകശാലികളാണെന്നുവരികിൽ, നിങ്ങൾക്കു മനസ്സിലാകുന്നവിധത്തിൽ, ലളിതമായി, ഹൃദയപരമാർത്ഥതയോടെ സംശയങ്ങൾ പരിഹരിക്കത്തക്കവണ്ണം കാര്യങ്ങൾ നിങ്ങൾക്കു വിശദീകരിച്ചുതരും. നേരെമറിച്ച്, സമർത്ഥരും കുട്ടികളെ സ്നേഹിക്കുന്നവരും അവർക്കുവേണ്ടി പരമാവധി കഷ്ടപ്പെടുന്നവരുമായ മററു ചില മാതാപിതാക്കന്മാരുണ്ട് —ഇങ്ങനെയുള്ള ചോദ്യങ്ങൾക്കു മറുപടി പറയാൻ അവർ വിഷമിക്കും.

അതിനു കാരണങ്ങൾ പലതാണ്. സ്വന്തം ബാല്യകാലം അവർ മറന്നുകഴിഞ്ഞു ഒരു കൊച്ചുകുട്ടിയായിരിക്കുമ്പോൾത്തന്നെ ഇത്തരം സംശയങ്ങൾ എത്രമാത്രം ശക്തിയോടെ തങ്ങളെ അലട്ടിയിരുന്നുവെന്നു് അവർ ഓർമ്മിക്കുന്നില്ല. ഭാവിയിൽ മനസ്സിലാക്കാവുന്ന കാര്യങ്ങളെപ്പററി കുട്ടികൾ വളരെ ചെറുപ്പത്തിൽത്തന്നെ അനാവശ്യമായ താല്പര്യം കാണിക്കുകയാണെന്നും അവർക്കു വിചാരമുണ്ടാകാം. അവരുടെ മാതാപിതാക്കന്മാർ അവരെ വളർത്തിക്കൊണ്ടുവന്ന രീതിതന്നെ, ശരീരത്തെയും അതിൻെറ പ്രവർത്തനത്തെയും പററി അമിതമായ ലജ്ജയോ അപമാനമോ മനസ്സിൽ ജനിപ്പിക്കാൻ പര്യാപ്തമായിരുന്നിരിക്കണം. ഈ അപമാനബോധം, കുട്ടികൾ ചോദ്യം ചോദിക്കുമ്പോൾ, അവരെ ശാസിക്കുന്നതിനോ ഒഴിഞ്ഞുമാറുന്നതിനോ പ്രേരിപ്പിക്കുന്നുണ്ടാവാം.

മററാരും കാണാതെ നാം രഹസ്യമായി ചെയ്യുന്ന കാര്യങ്ങൾ പരസ്യമായി ചർച്ചചെയ്യപ്പെടുക, നമ്മെ കുറച്ചൊക്കെ അമ്പരപ്പിക്കുന്ന ഒന്നാണ്. സാധാരണഗതിയിൽ നമുക്കതിനെപ്പററി ലജ്ജതോന്നാം, അതു സ്വാഭാവികമാണ്. എന്നാൽ, അങ്ങനെയുള്ള സാധാരണ കാര്യങ്ങളെപ്പററി അമിതമായ ലജ്ജയോ അപമാനമോ കുററബോധംതന്നെയോ വളർത്തുന്നതാണു് ആപൽക്കരം.

സ്വന്തം ശരീരത്തെപ്പററിയും മററുള്ളവരുടെ ശരീരത്തെപ്പററിയും എല്ലാ കുട്ടികൾക്കും ജിജ്ഞാസ തോ

---

ൻ) എന്ന അർത്ഥത്തിൽ ലൂക്കോ. 5: 10 2 കോരി 8: 23, ഫിലോമോൻ 17-ലും കാണുന്നു.

3 ഒരേ അനുഭവത്തിൽ പങ്കുകൊള്ളുന്നവൻ (2 കോരി. 1: 7. എബ്രായർ 10: 33)

4. ഒരു ക്രിസ്ത്യാനി ഭൗമിക കാര്യങ്ങളിൽ ഭാഗഭാക്കായിരിക്കുന്നതുപോലെ സ്വർഗ്ഗീയതേജസ്സിനും അംശിയായിത്തീരും (2 പത്രോ, 1: 4).

ഒരു ക്രിസ്ത്യാനി എല്ലാ മനുഷ്യരുടെയും മനുഷ്യത്വത്തിനു കൂട്ടാളിയും, സകല മനുഷ്യർക്കുമുണ്ടാകുന്ന സുഖദുഃഖങ്ങളിൽ കൂട്ടാളിയും, ദൈവിക സ്വഭാവത്തിനും, ഇപ്പോഴുള്ളതിനും വരുവാനുള്ള തേജസിനും കൂട്ടാളിയുമത്രെ. 'കൂട്ടായ്മ' എന്ന പദത്തിൻെറ ക്രിസ്തീയമായ അർത്ഥം വിസ്തൃതമത്രേ. 'കൂട്ടായ്മ' സഭയിൽ അനുഭവപ്പെടുന്നതും, പരിശുദ്ധാത്മാവിൻെറ പ്രവർത്തനവുമത്രെ. സഭയ്ക്കു വെളിയിൽ പോയി കൂട്ടായ്മ ആചരിക്കുകയെന്നുള്ളതു് നിരർത്ഥകമാണ്.

ന്നുക സ്വാഭാവികമാണ്. അതൊരു കുററമല്ലെന്നും സ്വാഭാവികമായ ഒരു പ്രവണത മാത്രമാണെന്നും ഒരിക്കൽക്കൂടി ഊന്നിപ്പറഞ്ഞുകൊള്ളട്ടെ.

ജിജ്ഞാസ കൂടാതെ, കൂടുതൽ കൂടുതൽ അറിയണമെന്നും കണ്ടുപിടിക്കണമെന്നുമുള്ള ആഗ്രഹം കൂടാതെ. കുട്ടികൾ എങ്ങനെയാണു വളരുക? അവർ അറിയേണ്ടതായ കാര്യങ്ങളോടനുബന്ധിച്ച് എന്തോ രഹസ്യമായ അപമാനം ഉണ്ടെന്നും, അതു് മാന്യമായ ഒന്നല്ലെന്നും മററുമുള്ള ചിന്താഗതി കുട്ടികളിൽ സൃഷ്ടിക്കുന്നതു് അഭികാമ്യമല്ല. അങ്ങനെയുള്ള ചിന്താഗതി കുട്ടികളിൽ സൃഷ്ടിച്ചുപോയാൽ, അവരതു വിസ്മരിക്കാൻ ശ്രമിച്ചാലും, ഭാവിയിൽ അതു് ദോഷം ചെയ്യുന്നതാണ്.

പ്രായമായ ഒരാളുടെ ശരീരം എങ്ങനെയിരിക്കുന്നുവെന്നു് കാണുന്നതിനു് ഒരു കുട്ടിക്ക് ആഗ്രഹം തോന്നിയെന്നിരിക്കട്ടെ. അഥവാ, ഒരു കുട്ടി സ്വന്തം ശരീരത്തെ തൻെറ കൂട്ടുകാരൻേറതുമായി താരതമ്യപ്പെടുത്തിനോക്കാൻ ശ്രമിച്ചുവെന്നിരിക്കട്ടെ. ആ കുട്ടി അതിനു ശിക്ഷിക്കപ്പെട്ടുവെന്നുവരാം. അതു വൃത്തികെട്ടതോ കുററകരമോ ആയ ഒരു കൃത്യമാണെന്നു പറഞ്ഞു ശാസിക്കപ്പെട്ടുവെന്നും വരാം. അഥവാ, ആരും അതു കണ്ടുപിടിച്ചില്ലെങ്കിൽത്തന്നെയും, കണ്ടുപിടിക്കപ്പെട്ടുപോയാൽ ശിക്ഷ ലഭിക്കുന്ന ഒരു കൃത്യമാണതെന്നുള്ള ചിന്ത കുട്ടിയുടെ മനസ്സിനെ അലട്ടിയേക്കാം.

ഈദൃശമായ ബാല്യകാലസംഭവങ്ങളുടെ സ്മരണകൾ മിക്ക മനുഷ്യരുടെയും മനസ്സിൽ അടിഞ്ഞുകിടക്കുന്നുണ്ടാവും. ഓരോരുത്തക്കും പലപല കഥകൾ പറയാൻ കാണും.

നാം ഇവിടെ ഒരു കാര്യത്തിൽ ശ്രദ്ധിക്കണം. ലോകാരംഭ കാലം മുതൽ കോടാനുകോടി മനുഷ്യശരീരങ്ങൾ ഉണ്ടായിട്ടുണ്ട്. എല്ലാം ഏകദേശം ഒരുപോലിരിക്കും. പ്രവത്തനങ്ങളും ഒരുപോലെതന്നെ. ശരീരത്തിൻെറ പ്രവത്തനത്തിൽ, ലജ്ജിക്കേണ്ടതായോ അപമാനം തോന്നേണ്ടതായോ യാതൊന്നുമില്ല.

ഇളയ സഹോദരീസഹോദരന്മാരുമായോ ഭാവിയിൽ നിങ്ങളുടെ സ്വന്തം കുട്ടികളുമായോ ഇടപെടേണ്ടിവരുമ്പോൾ, സ്വാഭാവികമായി അവക്കുദിക്കുന്ന ജിജ്ഞാസയിൽ അവർ ലജ്ജിക്കുവാനിടയാക്കുന്ന യാതൊന്നും പറയുകയോ പ്രവത്തിക്കുകയോ ചെയ്യാതിരിക്കാൻ നിങ്ങൾ ശ്രദ്ധിക്കുന്നതു കൊള്ളാം.

കുട്ടികളുടെ ചോദ്യങ്ങൾ വളരെ അസൗകര്യപ്രദമായ ഒരു സമയത്താണുണ്ടാകുന്നതെങ്കിലും, അപരിചിതരുടെ മുമ്പിൽവച്ചാണവർ ചോദിക്കുന്നതെങ്കിൽപോലും, ശാന്തമായും സാധാരണഗതിയിലും നിങ്ങളതു ശ്രദ്ധിക്കുകയും, അവരുടെ പ്രായത്തിനനുസരിച്ച് അവക്കു മനസ്സിലാകുന്ന ഭാഷയിൽ അതു വിശദീകരിച്ചുകൊടുക്കുകയും ചെയ്യേണ്ടതാണ്.

നിങ്ങൾ സ്വന്തം ബാല്യകാലത്തേക്കു തിരിഞ്ഞുനോക്കുക. സ്വാഭാവികമായ ജിജ്ഞാസയാൽ പ്രേരിതമായ ചോദ്യങ്ങൾ ചിന്താശൂന്യരായ പ്രായമേറിയവരുടെ നീരസത്തിനു മുമ്പിൽ മനസ്സിലമർത്തുന്നതിനും, അങ്ങനെയൊരു കാര്യം പ്രവത്തിക്കുകയോ അങ്ങനെയൊരു ചോദ്യം ചോദിക്കുകയോ ചെയ്യേണ്ടതില്ലായിരുന്നുവെന്നൊരു അപകർഷബോധം പിൽക്കാലത്തു മനസ്സിൽ പതിഞ്ഞു കിടക്കുന്നതിനും ഇടയായിട്ടുള്ളപക്ഷം, അത്തരം സംഭവങ്ങൾ വ്യക്തമായി ഓർമ്മിക്കാൻ ശ്രമിക്കുക അവയെ നല്ലവണ്ണം ഓർമ്മയിൽ വരുത്തിയശേഷം, ഇനിയും അവയെ ധൈര്യത്തോടെ അഭിമുഖീകരിക്കുന്നതിനു് ഒരിക്കലും ഭയപ്പെടുകയില്ലെന്നു് മനസ്സുകൊണ്ടു് ഒരു ദൃഢവ്രതം ചെയ്യുക.

ശരീരത്തെയോശരീരത്തിൻെറ പ്രവത്തനരീതിയെയോപററി നിങ്ങൾ ലജ്ജിക്കുകയോ പരിഭ്രമിക്കുകയോ ചെയ്യേണ്ടതായി യാതൊന്നുമില്ല.

എന്നിരിക്കിലും, മററുള്ളവരോടുള്ള പെരുമാററത്തിൽ സൗമനസ്യവും സഹാനുഭൂതിയും പ്രദർശിപ്പിക്കുകയാണ് സംസ്കാരലക്ഷണമെന്നു് അനുസ്മരിക്കുമല്ലോ. കഴിവുള്ളിടത്തോളം, മററുള്ളവക്കു ഇടർച്ച വരുത്തുന്നവിധത്തിൽ ചിന്തിക്കുകയോ പ്രവത്തിക്കുകയോ ചെയ്യാതെകഴിക്കുവാൻ ശ്രമിക്കുകയാണു് വേണ്ടതു്.

ചർച്ചവീക്കിലി

പ്രതിവാര പ്രഭാഷണം (The sermon for the week)

# അന്ധകാരത്തിൽ വെളിച്ചംവീശുന്ന ക്രിസ്തീയവിശ്വാസം

(എം. തൊമ്മൻ)

“ഇതു സംഭവിച്ചുതുടങ്ങുമ്പോൾ നിങ്ങളുടെ വീണ്ടെടുപ്പു് അടുത്തുവരുന്നതുകൊണ്ട് നിവർന്നു തലപൊക്കുവിൻ” (ലൂക്കോസ് 21:28)

ഈ അദ്ധ്യായത്തിൻെറ ആദ്യഭാഗത്തു വിവരിച്ചിട്ടുള്ള ചില ഭയങ്കരസംഭവവികാസങ്ങളെക്കുറിച്ചാണു് കത്താവിവിടെ പറയുന്നതു്. രാജ്യം രാജ്യത്തോടും ജാതി ജാതിയോടും എതിക്കുന്നതിൻെറ ഫലമായിട്ടുണ്ടാകുന്ന മഹായുദ്ധങ്ങളും കലഹങ്ങളും ഭൂകമ്പം മുതലായ പ്രക്ഷോഭങ്ങൾ, ക്ഷാമം, മഹാവ്യാധികൾ, പീഡനം, കൊലപാതകം എന്നിങ്ങനെയുള്ള കഷ്ടാരിഷ്ടതകളുടെ ഒരു നീണ്ട പട്ടിക നമുക്കിവിടെ കാണാം. ആസന്നഭാവിയിൽ യെരുശലേം നഗരത്തെ നശിപ്പിച്ചു നാമാവശേഷമാക്കുവാനിരുന്ന റോമൻ ആക്രമണത്തെക്കുറിച്ചുള്ള യേശുവിൻെറ ഒരു പ്രവചനമായിരുന്നു ഇതെന്നു വിചാരിക്കുന്നതിൽ തെററില്ല. എന്നാൽ അതിനെക്കുറിച്ചു മാത്രമായിരിക്കയില്ല ലോകവ്യാപകമായ ഏതോ ഒരു പ്രതിസന്ധിഘട്ടത്തെ ഉദ്ദേശിച്ചുകൂടിയായിരിക്കണം കത്താവു പറഞ്ഞതു്. ഇങ്ങനെയുള്ള ഭയങ്കരസംഭവവികാസങ്ങൾ ഉണ്ടാകുമ്പോൾ ‘‘നിവർന്നു തലപൊക്കുവിൻ’’ എന്നാണു കത്താവു കല്പിക്കുന്നതു്. ഇതു മനുഷ്യനു സ്വാഭാവികമായിട്ടുള്ള ചിന്താഗതിയല്ല. സാധാരണഗതിയിൽ മനുഷ്യൻ ഇങ്ങനെയുള്ള ഘട്ടങ്ങളിൽ ഭയത്തിനും നിരാശക്കും വശംവദരാകുകയാണു് പതിവു്. എന്നാൽ കത്താവു പറയുന്നതു് ഇങ്ങനെയുള്ള സന്ദർഭങ്ങളെ വീണ്ടെടുപ്പിൻെറ നാന്ദിയായി സ്വീകരിച്ചു ധൈര്യത്തോടും ഉന്മേഷത്തോടുംകൂടി സ്വാഗതം ചെയ്യണമെന്നാണു്.

ലോകചരിത്രത്തിൽ പലപല പ്രതിസന്ധിഘട്ടങ്ങൾ ആവിർഭവിച്ചിട്ടുണ്ടു്. ഇപ്പോഴത്തെ തലമുറതന്നെ ഇങ്ങനെയുള്ള ഒന്നിലധിക

ഘട്ടങ്ങൾ അതിജീവിച്ചിട്ടുണ്ട്. ഇപ്പോഴും ലോകം ഒരഗ്നിപർവ്വതത്തിൻെറ മുകളിലെന്നവണ്ണം സ്ഥിതിചെയ്യുകയാണ്. അത്യന്തം ആപൽക്കരമായ ഒരു ഭാവിയെയാണ് നാം അഭിമുഖീകരിക്കുന്നത്. രാജ്യങ്ങളായിട്ടോ സമുദായങ്ങളായിട്ടോ കുടുംബങ്ങളായിട്ടോ ചിന്തിച്ചാൽ തന്നെയും നമ്മുടെ ഭാവി ഭയാനകമാണ്. ഇങ്ങനെയുള്ള കാലഘട്ടങ്ങളിൽ ലോകത്തിൻെറ വീക്ഷണത്തിനു വിപരീതമായ വീക്ഷണത്തോടും ലോകത്തിനു സാദ്ധ്യമല്ലാത്ത ഒരു സമചിത്തതയോടുംകൂടി തലപൊക്കി നിവർന്നു നിൽക്കുവാനും പ്രത്യാശയുള്ളവരായിരിക്കുവാനും കർത്താവു തൻെറ ദാസന്മാരെ ഉൽബോധിപ്പിക്കുന്നു.

ലോകചരിത്രത്തിലോ സ്വന്തജീവിതത്തിലോ അന്ധകാരമയമായ അനുഭവങ്ങൾ ഉണ്ടാകുമ്പോൾ സംഭവങ്ങളുടെ ഭയങ്കരതയെ നോക്കിമാത്രം അവയുടെ ഗൗരവം മനസ്സിലാക്കുവാൻ നമുക്കു കഴിയുന്നതല്ല. ബാഹ്യമായ സംഭവങ്ങളെക്കാൾ ഗുരുതരമായിട്ടുള്ളത് ആ സംഭവങ്ങളുടെ ആത്മീയപ്രത്യാഘാതങ്ങളും ഫലങ്ങളുമാണ്. സംഭവങ്ങളുടെ ഭയാനകത സമുദായങ്ങളുടെയും വ്യക്തികളുടെയും ധാർമ്മികമായ അസ്ഥിവാരങ്ങളെ ഇളക്കുകയും വിശ്വാസത്തെ തകിടം മറിക്കുകയും ചെയ്യുവാനുള്ള സാദ്ധ്യതയുണ്ട്. അതു സംഭവിക്കുന്നെങ്കിൽ അതായിരിക്കും ഏററവും വലിയ വിപത്ത്. കേവലം ഭൗതികവും വസ്തുമയവുമായ യാഥാർത്ഥ്യങ്ങളിന്മേൽ ജീവിതം കെട്ടിപ്പടുക്കുന്ന ലൗകികരായ മനുഷ്യർക്കു മേൽവിവരിച്ചതുപോലെയുള്ള അനുഭവങ്ങൾ ദൈവത്തെ നിഷേധിക്കുവാനും ദൈവത്തിലുള്ള വിശ്വാസം ഉപേക്ഷിക്കുവാനും പ്രേരകമായിത്തീരുമ്പോൾ ആത്മീയരായ മനുഷ്യർക്കു അവ ദൈവത്തിൻെറ ഒരു പുതിയ വെളിപാടു നൽകുകയും അവരുടെ പ്രത്യാശയും പ്രസന്നതയും വർദ്ധിപ്പിക്കുകയും ചെയ്യും. അവ ഒരു കൂട്ടരുടെ വിശ്വാസത്തെ തകർക്കും മറെറാരു കൂട്ടരുടെ വിശ്വാസത്തെ ദൃഢപ്പെടുത്തുകയും ചെയ്യും. ഈ പരമാർത്ഥമാണ് കർത്താവിൻെറ വചനം വെളിപ്പെടുത്തുന്നത്. അന്തരീക്ഷം അന്ധകാരമയമാകുമ്പോൾ തല ഉയർത്തി ദൈവത്തിങ്കലേക്കു നോക്കുക. പുറമേ കാണുന്നകാർമേഘങ്ങളും അന്ധകാരവുമല്ല അന്തിമമായ യാഥാർത്ഥ്യം. അവ ഇന്നല്ലെങ്കിൽ നാളെ മാറിപ്പോകും. മരണനിഴൽ താഴ്‌വരയിൽകൂടെ നടക്കേണ്ടിവരുമ്പോൾ ആകാശവിതാനത്തിലുള്ള നക്ഷത്രങ്ങളെ നോക്കുക. ഉയരത്തിലുള്ള ദൈവത്തിങ്കലേക്കു കരങ്ങൾ ഉയർത്തുക. ഇങ്ങനെ ചെയ്യുവാനുള്ള കഴിവാണ് മനുഷ്യനെ മൃഗങ്ങളിൽനിന്നു വ്യത്യസ്തനാക്കുന്നത്.

അന്ധകാരമയമായ സന്ദർഭങ്ങളിൽ തല ഉയർത്തിനിൽക്കുവാൻ കർത്താവ് ആജ്ഞാപിക്കുന്നതു അടിസ്ഥാനമില്ലാത്ത ആശകളെ അവലംബിച്ചുകൊണ്ടല്ല. അങ്ങനെ ചെയ്യുവാൻ തക്കതായ കാരണമുണ്ട്. നിങ്ങളുടെ വീണ്ടെടുപ്പ് അടുത്തുവരുന്നു എന്നുള്ളതാണ് ആ കാരണം. പ്രതികൂലമെന്നു തോന്നുന്ന അവസരങ്ങളിലാണ് പലപ്പോഴും ദൈവം പുതിയ ശക്തിയോടുകൂടെ പ്രത്യക്ഷപ്പെടുകയും പ്രവർത്തിക്കുകയും ചെയ്യുന്നത്. ലോകചരിത്രത്തിലേക്കോ സഭാചരിത്രത്തിലേക്കോ തിരിഞ്ഞുനോക്കിയാൽ ഇതു പരമാർത്ഥമാണെന്നറിയാം. പഴയനിയമചരിത്രത്തിൽ ഇസ്രായേൽ ജാതി ആത്മീയമായി ഏററവും പുരോഗമിച്ചതു് ശലോമോൻെറയും മററും പ്രതാപകാലത്തല്ല; ബാബിലോൺ പോലെയുള്ള എതിർശക്തികളുടെ ആക്രമണത്തിനും അവർ വരുത്തിക്കൂട്ടിയ നാശങ്ങൾക്കും വിധേയരായ കാലഘട്ടങ്ങളിലായിരുന്നു. ദുരിതാനുഭവങ്ങൾക്കിടയിൽ വിശ്വാസം ശക്തിപ്പെടുകയും അനിഷ്ടസംഭവങ്ങളുടെ സമ്മർദ്ദങ്ങൾക്കി-യിൽ ദൈവമനുഷ്യരും പ്രവാചകന്മാരും എഴുന്നേൽക്കുകയും ചെയ്തു. അവർ ആത്മീയയാഥാർത്ഥ്യങ്ങൾക്കു സുധീരമായി സാക്ഷ്യംവഹിക്കുകയും ജനതയ്ക്കു നേതൃത്വം നൽകുകയും ചെയ്തു.

ക്രിസ്തീയസഭ ലോകത്തിന്മേൽ ഏററവും സ്വാധീനശക്തി ചെലുത്തിയ ഘട്ടങ്ങൾ ഏതായിരുന്നു? തീർച്ചയായും സഭയുടെ പ്രതാപത്തിൻെറയും ലൗകികപ്രൗഢിയുടെയും കാലങ്ങളല്ലായിരുന്നു. കുസ്തന്തീനോസ് ചക്രവർത്തി ക്രിസ്തുമതം സ്വീകരിച്ചതിനെ തുടർന്നു അതു റോമാസാമ്രാജ്യത്തിൻെറ ഔദ്യോഗികമതമായിത്തീർന്നപ്പോഴോ, മദ്ധ്യനൂററാണ്ടുകളിൽ റോമാപാപ്പാമാർ ലോകചക്രവർത്തിമാരേക്കാൾ പ്രാബല്യത്തോടെ സഭയെ ഭരിച്ചപ്പോഴോ അല്ലായിരുന്നു. നേരെമറിച്ചു സഭ ക്രിസ്തുവിനോടുകൂടെ ക്രൂശിൽ തറയ്ക്കപ്പെട്ട അവനെ പ്രത എല്ലാം ചേതമെന്നെണ്ണിയ കാലഘട്ടങ്ങളിലായിരുന്നു. അസീസിയിലെ ഫ്റാൻസിസിനെപ്പോലെയുള്ള പുണ്യാത്മാക്കൾ ജന്മമെടുത്തതു് അങ്ങനെയുള്ള അവസരങ്ങളിലായിരുന്നു.

വ്യക്തികളുടെ ജീവിതത്തിലും ഇതുതന്നെയാണ് കാണുന്നത്. സുഖസമൃദ്ധിയിൽ ജീവിക്കുന്നവരല്ല ദൈവത്തെ കൂടുതൽ അറിയുന്നത്. നേരെമറിച്ച് ജീവിതത്തിൽ നിസ്സഹായതാബോധമുള്ളവരും പലവിധത്തിലുള്ള ഞെരുക്കങ്ങളുടെ ഇടയിൽ അനുതാപത്തോടും വിനയത്തോടുംകൂടി ദൈവത്തെ സമീപിക്കുന്നവരുമാണ്. അന്ധകാരമയമായ അനുഭവങ്ങൾ പലപ്പോഴും ദൈവാത്മാവിനു പ്രവർത്തിക്കുവാനുള്ള കളമൊരുക്കുന്നതായി കാണാം. അവ ദൈവത്തിൻെറ പ്രവേശനത്തിനുള്ള നാന്ദിയാണ്. മനുഷ്യൻെറ ഏററവും വലിയ ശത്രു ദൈവവിശ്വാസം അസാദ്ധ്യമാക്കിത്തീർക്കുന്ന തരത്തിലുള്ള സ്വാശ്രയമാണ്. അതിനെ തകർക്കുവാൻ പ്രതികൂലസാഹചര്യങ്ങളുടെയും ദുരിതാനുഭവങ്ങളുടെയും സമ്മർദ്ദം പലപ്പോഴും ആവശ്യമാണ്. അതുകൊണ്ടാണ് വിഷമഘട്ടങ്ങൾ വരുമ്പോൾ നമ്മുടെ വീണ്ടെടുപ്പ് അടുത്തുവരുന്നു എന്നു പറഞ്ഞിട്ടുള്ളത്. സ്വന്തജീവിതത്തിലോ സാമൂഹ്യജീവിതത്തിലോ വിഷമഘട്ടങ്ങളെ നേരിടേണ്ടിവരുമ്പോൾ നിവർന്നുനിന്നു തല ഉയർത്തി ദൈവത്തിങ്കലേക്കു നോക്കി ശക്തിപ്രാപിക്കുവാൻ ദൈവം നമ്മെ സഹായിക്കട്ടെ.

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ. കൊലോസ്സ്യർ 1:24-29**

യേശുക്രിസ്തുവിനെപ്രതി സഹിക്കുന്ന എല്ലാ കഷ്ടതയിലും പൗലൂസ് സന്തോഷിക്കുന്നു. അതുമൂലം യേശുവിൻെറ കഷ്ടാനുഭവത്തിൽ പങ്കുകൊള്ളുന്ന അനുഭവമാണ് പൗലൂസിനുണ്ടായതു്. അതൊരു പദവിയായി പൗലൂസ് സ്വീകരിക്കുന്നു ദൈവത്തിൻെറ കുടുംബമായ സഭയിൽ ദൈവത്തിൻെറ വിസ്മയാവഹമാ

യ സ്നേഹത്തെ എല്ലാ മനുഷ്യരും അറിയണമെന്നുള്ള ദൈവോദ്ദേശത്തെ വെളിപ്പെടുത്തുക എന്നതു് അപ്പോസ്തോലൻ തൻെറ കത്തവ്യമായി കരുതുന്നു. മഹത്വത്തിൻെറ പ്രത്യാശയായ ക്രിസ്തു എല്ലാമനുഷ്യരിലും വസിക്കുന്നു എന്നുള്ള മർമ്മം അദ്ദേഹം വെളിപ്പെടുത്തുന്നു. ക്രിസ്തുവിൽ തികഞ്ഞവനായിത്തീരുവാനുള്ള പദവിയും കഴിവും ദൈവം ഏതു മനുഷ്യനും വാഗ്ദാനം ചെയ്തിട്ടുണ്ടു്. വർഗ്ഗവ്യത്യാസമോ വർണ്ണവ്യത്യാസമോ ബുദ്ധിശക്തിയുടെ കൂടുതൽ കുറവുകളോ പരിഗണിക്കാതെ ദൈവം എല്ലാ മനുഷ്യക്കും ഒരുപോലെ ക്രിസ്തുവിൻെറ ഈ മഹിമാധനം പ്രദാനം ചെയ്യുന്നു. എല്ലാവരേയും ദൈവം തൻെറ മക്കളായും തൻെറ രാജ്യത്തിലെ പ്രജകളായും സ്വീകരിക്കുന്നു. ഇതാണു് ക്രിസ്തുവിൻെറ അവതാരവും ബലിയും മൂലം സാധ്യമായിട്ടുള്ളതു്. ക്രിസ്തുവിലുള്ള രക്ഷ സകല മനുഷ്യരുടേയും ജന്മാവകാശമായി നാം കരുതുന്നുണ്ടോ?

ചൊവ്വാ കൊലോസ്സ്യർ 2:1—5

പൗലൂസ് മരണശിക്ഷയ്ക്കു തയാറായി തടവിൽ കഴിച്ചുകൂട്ടുകയാണു്. കൊലോസ്സ്യയിലുള്ള ക്രിസ്ത്യാനികളെ സന്ദർശിക്കുവാൻ അദ്ദേഹത്തിനു സാധ്യമല്ല. അവരെ കാണുവാനും അവരുടെ വിശ്വാസത്തെ ശക്തിപ്പെടുത്തുവാനും അദ്ദേഹത്തിനു അതിയായ അഗ്രഹമുണ്ടു്. എന്നാൽ അവക്കുവേണ്ടി പ്രാത്ഥിക്കയല്ലാതെ മറെറാന്നും ചെയ്യാൻ അദ്ദേഹത്തിനു കഴിവില്ല. ആ പ്രാത്ഥന അന്നത്തെ സഭകളെ വളരെ സഹായിച്ചു എന്നുള്ളതിനു് സംശയമില്ല. പ്രായാധിക്യമോ അനാരോഗ്യമോ നിമിത്തം മററു ക്രിസ്തീയ പ്രവത്തനങ്ങളിൽ ഏർപ്പെടാൻ കഴിയാത്തവക്കു പ്രാത്ഥനമൂലം വലിയ സേവനമനുഷ്ഠിക്കുവാൻ കഴിയും. എന്തു സംഭവിച്ചാലും ധൈര്യത്തോടും വിശ്വാസത്തോടുംകൂടി അതിനെ അഭിമുഖീകരിക്കുവാൻ കഴിവുള്ള ഒരു സഭയെ വളത്തിക്കൊണ്ടുവരുവാൻ അപ്പോസ്തലൻ പ്രയത്നിച്ചു. "സ്നേഹത്തിൽ ഏകീഭവിച്ച" ഒരു സഭയായിരുന്നു പൗലോസിൻെറ പ്രവത്തനങ്ങളുടെയും പ്രാത്ഥനയുടെയും ലക്ഷ്യം. യഥാത്ഥ സഭ എവിടെയുണ്ടോ അവിടെ സ്നേഹവും ആത്മാവിൻെറ ഐക്യവും ഉണ്ടായിരിക്കും.

ബുധൻ. കൊലോസ്സ്യർ 2:8-12

കൊലോസ്സ്യൻ സഭയെ വഴിതെററിച്ചിരുന്ന ചില പ്രത്യേക ചിന്താക്കുഴപ്പങ്ങൾക്കും സംശയങ്ങൾക്കും ഉത്തരമായിട്ടാണു് പൗലോസ് ഈ ലേഖനത്തിൻെറ ചില ഭാഗങ്ങൾ എഴുതിയതു്. അങ്ങനെയുള്ള ഒരു ഭാഗമാണിതു്. കൊലോസ്സ്യൻ സഭാംഗങ്ങളിൽ ചിലർ യേശുക്രിസ്തു ദൈവത്തിൻെറ പൂർണ്ണ വെളിപാടാണെന്നും "യേശുക്രിസ്തുവിൽ ദൈവത്തിൻെറ സർവ്വ സമ്പൂർണ്ണത ദേഹരൂപമായി വസിച്ചിരുന്നു" എന്നും വിശ്വസിച്ചില്ല. യേശു ദൈവത്തിൻെറ പലവെളിപാടുകളിൽ ഒന്നുമാത്രമാണെന്നും, രക്ഷയ്ക്കു യേശുവിലുള്ള വിശ്വാസംമാത്രം മതിയാകയില്ലെന്നും അവർ വിചാരിച്ചു. യേശുക്രിസ്തുവിൽ "നിങ്ങൾ പരിപൂർണ്ണരായിരിക്കുന്നു" എന്നു് അപ്പോസ്തലൻ കൊലോസ്സ്യരെ ഓർമ്മിപ്പിക്കുന്നു. മനുഷ്യൻെറ രക്ഷയ്ക്കു് ആവശ്യമായിട്ടുള്ളതെല്ലാം ക്രിസ്തുവിൽ ദൈവം നൽകിയിരിക്കുന്നു എന്നു് സ്വന്ത അനുഭവത്തിൽ നിന്നു അപ്പോസ്തലൻ സാക്ഷിക്കുന്നു. മാമോദീസായിൽ ക്രിസ്ത്യാനി ക്രിസ്തുവിനോടുകൂടി പാപത്തിനു മരിക്കുകയും പുതിയ ജീവനിലേക്കു് ഉയത്തെഴുന്നേൽക്കുകയും ചെയ്യുന്നു. ആ അനുഭവം അനുദിനം പുതുക്കേണ്ട ഒന്നാണെന്നും അപ്പോസ്തോലൻ ഉൽബോധിപ്പിച്ചിട്ടുണ്ടു്.

വ്യാഴം. യോഹന്നാൻ 15;12—16

യേശുവിൻെറ സ്നേഹിതന്മാരും സഹപ്രവൃത്തകരുമായിട്ടാണു് നാം വിളിക്കപ്പെട്ടിരിക്കുന്നതു്. അവൻെറ സുവിശേഷത്തിനുസാക്ഷ്യം വഹിക്കുവാനും അവൻെറ സ്നേഹത്തെ വെളിപ്പെടുത്തുവാനുമായി അവൻ നമ്മെ തെരഞ്ഞെടുത്തിരിക്കുന്നു. ഈ ഉന്നതമായ വിളിക്കു യോഗ്യമാംവണ്ണം ജീവിക്കുവാൻ ചുമതലപ്പെട്ടവരാണു നാം. നമ്മുടെ കത്താവു നമ്മെ സ്നേഹിക്കുന്നതുപോലെ നാം അന്യോന്യം സ്നേഹിക്കണം. കത്താവിൻെറ സ്നേഹം ത്യാഗപൂർണ്ണമാണു്. സ്നേഹിതന്മാക്കുവേണ്ടി സ്വന്ത ജീവനെപ്പോലും ബലികഴിച്ച കത്താവിൻെറ സ്നേഹമാണു നാം അനുകരിക്കേണ്ടതു്. മററുള്ളവരോടുള്ള നമ്മുടെ മനോഭാവവും പെരുമാററവും ഇങ്ങനെയുള്ള സ്നേഹത്തിനു യോജിച്ചതാണോ? സ്വന്ത സുഖമോ ലാഭമോ കണക്കാക്കാതെ മററുള്ളവരുടെ നന്മയെ മുൻനിറുത്തിപ്രവർത്തിക്കുവാൻ നമുക്കു കഴിയുന്നുണ്ടോ? യഥാത്ഥ ക്രിസ്തീയ സ്നേഹത്തിൻെറ പ്രേരണയാൽ മാത്രമേ നമുക്കു നിലനിൽക്കുന്നഫലം കായ്പാൻ കഴിയുകയുള്ളു. കത്താവിൻെറ സ്നേഹം നമ്മിലേക്കു പ്രവഹിക്കത്തക്കവണ്ണം തൻെറ സ്വാധീനശക്തിക്കു നാം നമ്മേത്തന്നെ വിധേയരാക്കുന്നുണ്ടോ?

വെള്ളി. കൊലോസ്സ്യർ 2:13-15

ഈ വേദഭാഗത്തിൻെറ ഉദ്ദേശം ക്രൂശിലുള്ള കത്താവിൻെറ പ്രവത്തനത്തിൻെറ പൂർണ്ണത വെളിപ്പെടുത്തുകയും മനുഷ്യരക്ഷയ്ക്കു മറെറാന്നും ആവശ്യമില്ലെന്നു കാണിക്കുകയുമാണു്. കത്താവു തൻെറ ക്രൂശിനാൽ നമുക്കു രക്ഷ നേടിയിരിക്കുന്നു. പാപത്തിൽ മരിച്ചവരായിരുന്ന നമ്മെ കത്താവു വീണ്ടും ജീവിപ്പിച്ചിരിക്കുന്നു. നമ്മുടെ പാപങ്ങൾ ഇനി നമുക്കും ദൈവത്തിനും മദ്ധ്യേ ഒരു തടസ്സമായി നിൽക്കാതവണ്ണം അവൻ അവയെ തുടച്ചു നീക്കിയിരിക്കുന്നു. കഴിഞ്ഞ കാലത്തെ പാപഭാരവും പരാജയങ്ങളും നമ്മുടെ ഹൃദയത്തെ ഭാരപ്പെടുത്തുന്നുണ്ടോ? ഒരു പുതിയ ജീവിതം ആരംഭിക്കുവാൻ നാം ആഗ്രഹിക്കുന്നുണ്ടോ? കത്താവിൻെറ പാപപരിഹാരബലിയിൽ പങ്കാളികളാകത്തക്കവണ്ണം നാം കത്താവിനെ നമ്മുടെ ഹൃദയങ്ങളിലേക്കും ജീവിതത്തിലേക്കും സ്വീകരിക്കുന്നപക്ഷം അവൻ നമുക്കു പാപമോചനവും ഒരു പുതിയ ജീവിതത്തിനാവശ്യമായ ശക്തിയും നൽകും.

ശനി കൊലോസ്സ്യർ 2:16 —19

യഹൂദന്മാർ നിയമങ്ങൾക്കു് അടിമകളായിരുന്നു. ഈ നിയമങ്ങൾ ഭക്ഷണപാനീയങ്ങളെ സംബന്ധിച്ചും, പെരുനാൾ, വാവു്, ശബ്ബത്തു മുതലായ ദിവസങ്ങൾ ആചരിക്കേണ്ടവിധം എന്നിങ്ങനെ ജീവിതത്തിൻെറ വിവിധ വശങ്ങളെ സംബന്ധിച്ചും ഉള്ളവയായിരുന്നു. ക്രിസ്ത്യാനികളും ഈ നിഷ്ഠകളിൽനിന്നു അണുമാത്രം വ്യതിചലിക്കാതെ എല്ലാം അക്ഷരംപ്രതി പാലിക്കണമെന്നു ചിലർ ശഠിച്ചിരുന്നു. അതേസമയംതന്നെ യേശുവിലുള്ള വിശ്വാസത്തിൻെറയും തന്മൂലമുള്ള സ്വാതന്ത്ര്യത്തിൻെറയും പരമ പ്രാധാന്യം അവർ വേണ്ടത്ര അംഗീകരിച്ചിരുന്നുമില്ല. അവരെ ഉദ്ദേശിച്ചാണു് പൗലോസ് ഈ ഭാഗം എഴുതിയതു്. ക്രിസ്ത്യാനികൾ നിയമങ്ങൾക്കു വിധേയരായിരിക്കണം; എന്നാൽ അടി

# പട്ടക്കാരും കൈക്കൂലിയും

(ബിഷപ്പ് മാർ പത്രോസ് ഒസ്താത്തിയോസ്)

"നിങ്ങൾക്കു ദൈവത്തേയും മാമോനേയും സേവിപ്പാൻ കഴികയില്ല."

ലോകത്തിൽ മിക്കതൊഴിലുകളിലും ഉദ്യോഗങ്ങളിലും പണത്തിനുള്ള ആവേശം നിമിത്തം കൈക്കൂലി കാണപ്പെടുന്നു. ന്യായമായി ലഭിക്കേണ്ടതു വിട്ടിട്ട് അന്യായമായി ആളുകളെ ഞെക്കിപ്പിഴിയുന്നതാണു കൈക്കൂലി.

മാവിൽ നിന്നു വീണു ചോരയൊലിച്ച ഒരു ബാലനെ ആശുപത്രിയിൽ കൊണ്ടുവന്നു. തൽക്ഷണം അവനെ വെച്ചുകെട്ടുന്നതിനു പകരം ഡോക്ടർ ബാലന്റെ അപ്പനോടു പറകയാണ്. "തന്റെ കയ്യിൽ എന്തുണ്ട്? ഇന്ന് ഒന്നാം തീയതിയല്ലേ? വല്ലതും കിട്ടാതെ ഞാൻ ഇവനെ നോക്കുകയില്ല, വേഗം പോയി വല്ലതും കൊണ്ടുവാ." പ്രസവനോവുകെട്ടി അവശതയിലായ ഒരുത്തിയിൽ നിന്നു വല്ലതും ലഭിപ്പാൻ വേണ്ടി ഡോക്ടർ സമയമായില്ലെന്നു പറഞ്ഞു നീട്ടി. അവൾ മരിച്ചുപോയ വിവരം എനിക്കറിയാം. പ്രസവത്തിനു പത്തുരൂപാ വാങ്ങി ഒരു കുട്ടിയെ എടുത്തശേഷം ഗർഭത്തിൽ രണ്ടാമതു ഒരു കുട്ടികൂടി ഉള്ളതിനെ എടുക്കുന്നതിനു പത്തുരൂപാകൂടി ചോദിച്ച് കഷ്ടപ്പെടുത്തിയ ഒരു ഡോക്ടരേയും എനിക്കറിയാം.

ലോകമനുഷ്യർ പണത്തിനു ആവേശം കാണിക്കുന്നതു വല്ലതുമാകട്ടെ. എന്നാൽ ആത്മീകർ അങ്ങനെ കാണിക്കുന്നതാണു കൂടുതൽ കഷ്ടം. മലബാറിൽ ആന കുത്തി മരിച്ച ഒരുവനെ ശവസംസ്കാരം കഴിപ്പാൻ ഒരു പട്ടക്കാരനെ വിളിച്ചിട്ടു പ്രതിഫലം കാര്യമായി ലഭിക്കയില്ലെന്നുള്ള ധാരണയിൽ അയാൾ പോകാതിരിക്കയും അന്യസഭയിലെ ഒരു പട്ടക്കാരൻ വന്നു സംസ്കാരം നടത്തുകയും ചെയ്തതു ഈയിടെയുണ്ടായ ഒരു സംഭവമാണ്. ഒരുത്തനു ശരിയായ ഭാര്യയിരിക്കെ അന്യായമായി വേറൊരുത്തിയുടെ കൂടെ പാർക്കുക. അവരെ വിവാഹത്തിൽ യോജിപ്പിക്കാൻ രൂപയും കൊണ്ടു പട്ടക്കാരന്റെ അടുക്കൽ വരുക, ഇങ്ങനെയുള്ള പരീക്ഷയിൽ പെട്ടു രാത്രിയിൽ ചുരുക്കം ചില പട്ടക്കാർ ദൈവത്തേയും സഭയുടെ നിയമത്തേയും മറന്നു വിവാഹം നടത്തിക്കൊടുത്തു കൈക്കൂലി വാങ്ങിയിട്ടുണ്ട്. ക്രിസ്തുമതം പുറജാതികളുടെ ഇടയിൽ ദുഷിക്കപ്പെടുന്നു.

ഈ പരീക്ഷ ചിലപ്പോൾ മെത്രാനും വരും. കഴിയുമെങ്കിൽ തെരഞ്ഞെടുക്കപ്പെട്ടവരേയും സാത്താൻ വഞ്ചിക്കുമല്ലോ. ഞാൻ എന്റെ മലബാർ ഭദ്രാസനഇടവകയിൽ സഞ്ചരിക്കുമ്പോൾ ഈ മാതിരി കേസ്സുകൾ എത്രയാണ് എന്റെ അടുക്കൽ വരുന്നതു്! പട്ടക്കാർക്കു കൊടുക്കുന്ന കൈക്കൂലിയെക്കാൾ കൂടുതൽ സംഖ്യ മെത്രാനു ലഭിക്കും. ഒരു കുട്ടിക്കു ഞാൻ പട്ടം കൊടുക്കുന്നു. നല്ല സമ്മാനം ലഭിക്കുമെന്നു സൂചനയുണ്ട്. അവൻ സ്കൂൾ ഫൈനൽ പല പ്രാവശ്യം തോറ്റു കിടക്കയാണ്. കോട്ടയം വൈദികസെമിനാരിയിൽ നാലുകൊല്ലം പോയി പഠിപ്പാൻ ധനസ്ഥിതിയില്ല. അവന്റെ വല്യമ്മ വളരെ പ്രായം ചെന്നിരിക്കുന്നു. മരിക്കുന്നതിനു മുമ്പ് കുട്ടി കുപ്പായമിട്ടുകാണാൻ കൊതിച്ചിരിക്കയാണ്. ഇങ്ങനെ എന്റെ നികൃഷ്ടമായ ആദായം നോക്കി പാവനമായ പൌരോഹിത്യം ദുഷിപ്പിക്കുവാൻ എനിക്കു മനസ്സില്ല. പ്രതിഫലം വാങ്ങി പട്ടം കൊടുക്കുന്നതിന്റെ പേർ Simony എന്നാണ്. ശീമോൻ പരിശുദ്ധാത്മദാനം പണംകൊടുത്തു വാങ്ങുവാൻ ശ്രമിച്ചുവല്ലോ. മാർ ഒസ്താത്തിയോസ് ബാവാ എനിക്കു ചെമ്പിൽ പള്ളിയിൽ വെച്ചു കത്തനാർ പട്ടം തന്നു കഴിഞ്ഞപ്പോൾ ഞാൻ പത്തുരൂപയുടെ നോട്ട് ബാവായുടെ കയ്യിൽ നന്ദിയോടെ വെച്ചുകൊടുത്തു. ദരിദ്രനായ ആ പരിശുദ്ധൻ അതു വാങ്ങാതെ എന്റെ കയ്യിലേക്കു തിരിയെ തരികയും, "മകനേ, പട്ടം തന്നതിനു ഞാൻ പണം വാങ്ങിക്കുന്നതു പാപമാണെ"ന്നു പറകയും ചെയ്തു. A deplorably ignorant clergy ഭക്തിയും പഠിപ്പും സേവനസന്നദ്ധതയും ചുമതലാബോധവും ഇല്ലാത്ത പട്ടക്കാർ. ഇതാണു നമ്മുടെ സഭ ഇന്ത്യയിൽ കഴുകനെപ്പോലെ ചിറകടിച്ചുയരാതെ അധഃപതിക്കുന്നതിനുള്ള കാരണം. കോഴിക്കോട്ടുപട്ടക്കാരുടെ യോഗം കൂടിയപ്പോൾ മദ്യപാനത്തിനും, ധിക്കാരത്തിനും, ദ്രവ്യാഗ്രഹത്തിനും, മററും കുററമുള്ള പട്ടക്കാർ ആരെങ്കിലും ഉണ്ടെങ്കിൽ അവരുടെ രാജി ഞാൻ തൽക്ഷണം സ്വീകരിപ്പാൻ തയ്യാറുണ്ടെന്ന് ഓർപ്പിക്കയുമുണ്ടായി.

---

മകളായിരിക്കരുത്. സർവപ്രധാനമായ കാര്യം തലയായ ക്രിസ്തുവിനോടുള്ള ബന്ധമായിരിക്കണം. അതിനു സഹായകമായ നിയമങ്ങളെല്ലാം സ്വീകാര്യമാണ്. അല്ലാത്തവ സ്വീകാര്യമല്ല. അത്യുന്നതനായ ദൈവത്തെ മാലാഖാമാരിൽ കൂടെയല്ലാതെ സമീപിക്കാവുന്നതല്ല എന്നു ചിലർ വിചാരിച്ചു. എന്നാൽ ആർക്കും ധൈര്യത്തോടുകൂടി ദൈവത്തെ സമീപിക്കുവാനുള്ള മാർഗ്ഗം യേശുക്രിസ്തു തെളിയിച്ചിട്ടുണ്ടെന്ന് അപ്പോസ്തലൻ പഠിപ്പിച്ചു. ക്രിസ്തുമതത്തെ ക്രിസ്തുവിനോടുള്ള സജീവബന്ധമില്ലാതെ ആചാരാനുഷ്ഠാനങ്ങളിൽ ഒതുക്കി നിർത്തുവാനുള്ള പരീക്ഷ ഇപ്പോഴുമുണ്ട്. അതിൽ വീഴാതിരിക്കാൻ നാം സൂക്ഷിക്കണം.

ഞായർ. ലൂക്കോസ് 15:3—7

ചുങ്കക്കാരും പാപികളും യേശുവിലേക്കു കൂടുതലായി ആകർഷിക്കപ്പെട്ടു. യേശു അവരുടെ ആവശ്യങ്ങൾ മനസ്സിലാക്കി അവരോടു സഹതപിച്ചതായി അവർക്കു തോന്നി. എന്നാൽ പരീശന്മാർ അവരെ അകററിനിർത്തി. പാപികളായ മനുഷ്യരോടു കർത്താവിനുണ്ടായിരുന്ന സ്നേഹത്തിന്റെയും സഹതാപത്തിന്റെയും മനോഭാവമാണോ നമുക്കുള്ളതെന്നു നാം ചിന്തിച്ചുനോക്കണം. സഭ ക്രിസ്തുവിന്റെ ശരീരമാണ്. ക്രിസ്തുവിന്റെ വേല ചെയ്യുവാൻ നിയമിക്കപ്പെട്ടതാണ്. ഏതെങ്കിലും പ്രയാസത്തിലിരിക്കുന്നവർ സഭയുടെ സ്നേഹംകണ്ടു സഭയിലേക്കു ആകർഷിക്കപ്പെടുന്നുണ്ടോ? സഭ അവർക്കു സഹായത്തിന്റെ കൈനീട്ടിക്കൊടുക്കുന്നുണ്ടോ? നഷ്ടപ്പെട്ട ഒരാടിനെ അന്വേഷിച്ചുപോയ ആട്ടിടയന്റെ സ്വഭാവം സഭാമക്കൾക്കുണ്ടോ? കണ്ടെത്തിയപ്പോൾ അവനുണ്ടായ സന്തോഷം പാപികളുടെ മാനസാന്തരം സംബന്ധിച്ചു നമുക്കുണ്ടോ? കർത്താവു കണ്ടെത്തിയ നഷ്ടപ്പെട്ട ആടിന്റെ സ്ഥാനത്താണു നാം ഓരോരുത്തരും. എന്നാൽ കർത്താവിനാൽ കണ്ടെത്തപ്പെട്ടശേഷം അവനോടുകൂടെ അന്വേഷണത്തിനിറങ്ങേണ്ടവരാണു നാം എന്നുള്ള കാര്യം മറക്കരുത്.

Reg. M 5268 Licence 498

ചർച്ച് വീക്കിലി

# THE BASIS OF CHRISTIAN LIVING

James Reid

*By grace are you saved through faith and that not of yourselves; it is the gift of God* Eph. 2. 8.

*God has made us what we are, for the good deeds which are our sphere of action.* Eph. 2: 10 (Moffat).

The season of Lent is a time for self-examination. Character, like any building, needs a periodic overhaul. Not only the building but the foundations need to be examined. Many a fine building has become a ruin because in the course of years the foundations had given way.

The same thing has happened to many a man's character. It is important now and then to examine the motives and purposes that lie behind our actions, as a captain on the high seas checks his course. There are moments, as Browning says, when something opens our eyes.

**And the spirit's true endowments**
**Stand out plainly from its false ones,**
**And appraise it if pursuing**
**Or the right way or the wrong way**
**To its trumhp or undoing.**

Let us then look, at the foundations of the Christian life and ask ourselves whether we are building on these. Paul states them again and again. "By grace are ye saved through faith and that not of yourselves; it is the gift of God."

The power to live the Christian life is God's gift. We cannot make ourselves the kind of people God means us to be merely by our own efforts any more than we can lift ourselves by our own shoestrings. This is not to say that effort is not needed; but both the initiative and the power which inspires the effort come out of God's grace.

* * *

When Bunyan's pilgrim, striving to reach the Celestial City, fell into the Slough of Despond, it was a hand called Help stretched out from the Bank which drew him out and set him on his feet. Many a man falling after repeated failures into a pit of despair has struggled on heroically But always he has been dragged by a sense of failure.

Others after a while have told themselves that this apparently impossible goodness was not for them and have given up They may not, of course, give way to the temptations of their lower nature. They may not cease going to church. But life becomes a ritual of uninspired routine without a flash of the kind of love or faith that rises to the point of sacrifice. It does not bear upon it any marks of the quality that made the enemies of Peter and John "take knowledge of them that they had been with Jesus."

There are many people like this. The New Testament does little for them except to reveal a world that lies beyond their reach or give them a glimpse of what for them is unattempted loveliness."

A church whose members do not rise above this level can neither challenge the world nor attract it.

* * *

The need of the frustrated, the defeated, or those who are content with a mere form of Christian living is a full acceptance of the grace of God. The power to live the Christian life is the gift of His grace. It is waiting to be appropriated by faith, and even this faith is His gift. The grace of God in Christ has been at work in our lives even though we have been unaware of it and imagined that such goodness as we had was our own.

Where did the love come from that made home what it was? How was it that we were kept from stumbling where others fell?

The grace of God is at work even in those whom we call the "godless good." It is the success of Christ in the lives of many people which hides Him. There are many outside the Church who are living by ideals which the Church has kept alive. The word of Christ to the disciples who asked Him to show them the Father apply to many, "Have I been so long time with you and yet hast thou not known Me?"

These words call us all to a deeper knowledge of Christ and a fuller dependence on His grace. Are we resting so fully in His grace that His way of life becomes a spontaneous and joyful habit? Does the assurance of it set us marching on when the road is rough and the way of obedience seems hard and long? All this is His gift, and the gift becomes ours by faith.

* * *

But there is something more. Our lives and our deeds will find their place in the orbit of God's purpose. History is full of Christian men and women who were "pivotal people." Through such men and women as Luther, Lincoln, Elizabeth Fry, Barnardo and countless others, the current of life took a fresh swing upward But it is not only the outstanding people whom God uses in this way.

There are multitudes whose names will never be known till the books are opened, but their influence, like a seed growing secretly, sprang up in after years and bore fruit to the glory of God. There is a weakness which by God's grace becomes strength, and a foolishness which becomes wisdom.

God has a place for each of us, a niche for us to fill, a service for us to do, through which our lives fit into Hs purpose. Some of our ancestors made much of the doctrine of election. They held that if a man is not called of God there is nothing he can do about it. But the message of Christ dispels the fear that there may no place for us in God's plan.

"Whosoever commeth unto Me," said Jesus. "I will in no wise cast out." "It's an ever open door and it's open now for me," said one as the shadows of death closed around him.

The offer of the grace of Christ is for all of us here and now.

*(British Weekly)*

Printed and published by N. M. Abraham B. A. at the Malayala Manorama Press, Kottayam